# CHRISTIAN LYRICS

TWENTY-THIRD EDITION, 10,000 COPIES

# ക്രിസ്തീയ ഗീതങ്ങൾ

ഇരുപത്തിമൂന്നാം പതിപ്പു, ൧൦,൦൦൦ പ്രതികൾ

'സങ്കീർത്തനങ്ങളാലും സ്തുതികളാലും ആത്മികഗീതങ്ങളാലും തമ്മിൽ
സംസാരിച്ചും നിങ്ങളുടെ ഹൃദയത്തിൽ കർത്താവിന്നു പാടിയും
കീർത്തനം ചെയ്തും ......സ്തോത്രം ചെയ്തുംകൊൾവിൻ.'

MALAYALAM RELIGIOUS TRACT SOCIETY
KOTTAYAM
1956

## Preface to the Twelfth Edition

THIS is the twelfth edition of 'Christian Lyrics.' When the tenth edition of 5,000 copies issued in 1909 was exhausted, the M. R. T. S. Committee at its meeting on February 19, 1913 sanctioned a new edition of 5,000 copies. A Sub-Committee consisting of the Revds. T. J. Andrew, E. V. John and Mr. C. P. Thomas, B. A., L. T., was also appointed to select a number of new lyrics to be added to the new edition in the form of an appendix.

On account of some unavoidable delay in making the selection of lyrics for the appendix, the eleventh edition of 5000 copies was issued in 1913.

The Sub-Committee has now done its work and the new appendix consists of 139 lyrics. By certain rearrangements we have been able to add the new lyrics without increasing the size of the book.

The thanks of the M. R. T. S. are tendered to the Sub-Committee for their work and to all others who have helped the Committee to collect and select the new lyrics and thus to make this new edition as far as possible equal to our growing needs.

We send forth this edition of 'Christian Lyrics' with the earnest prayer that it may help our public and family worship to be fuller and richer of the spirit of praise and of spiritual communion.

*Kottayam,*
*June 1, 1917.*

T. K. BENJAMIN,
*Convener,*
*On behalf of the M. R. T. S. Committee.*

## Preface to the Twenty-second Edition

THIS is the twenty-second Edition of the "Christian Lyrics" issued as per resolution of the Diocesan Board of Christian Literature, in place of the "Lyrics of Worship" published during the war years as an interim arrangement. But the popular feeling in favour of the old Christian Lyrics was so strong that it was decided to bring out a new edition of 10,000 copies of it at the earliest possible time, in view of the great demand for the Lyric Book. We are now thankful that, though delayed, the C. M. S. Press has now completed its printing, thus enabling us to supply a long felt need. We now send forth this edition with the fervent hope that our church and family worship and religious gatherings may be helped to a fuller and richer experience of divine grace and spiritual joy.

*Kottayam,*
*July 2, 1951.*

(Rev.) C. K. JOHN,
*Convener, M. R. T. S.*

## CONTENTS

പൊരുളടക്കം

# INDEX OF FIRST LINES

## പല്ലവി അകാരാദി

# CHRISTIAN LYRICS
# ക്രിസ്തീയ ഗീതങ്ങൾ

## MORNING HYMNS
## പ്രഭാതകീർത്തനങ്ങൾ

### 1 പന്തുവരാളി — ആദിതാളം

പല്ലവി

കാത്തുസൂക്ഷിച്ചീടുക-രാപ്പകലെന്നെ
കാത്തുസൂക്ഷിച്ചീടുക—

അനുപല്ലവി

കാത്തിടുക ദേവാ!-സാത്താന്റെയതി വ-
ല്ലാത്ത ചതിവിൽ വീ-ഴാതെ കണ്ടേശുവേ!-

ചരണങ്ങൾ

സാത്താൻ തൻ ദൂതരുമസ്സദാ മരണ
സൂത്രവലകളെ വ-ച്ചിരിക്കുന്നതിൽ
വീഴ്ത്തുവാനായെന്നെ-കാത്തിരിപ്പതാല-
പാത്രനാകുമെന്നെ പോ-റ്റിടേശുവേ! നീ

2

സീനായ്മലമേലുള്ള- ഇടിമിന്നൽ ക-
ളാൽ നടുങ്ങീടുന്നയ്യോ-മഹത്വമേറും
സീയോനെന്നുള്ള മേ-ലായ മലമേലി-
താ അഭയമടിയാൻ-പ്രാപിക്കുന്നു നീ—

3

ലോകസൂര്യനുദിച്ചു്-പൊങ്ങി വെയിലെൻ
ദേഹമെല്ലാം കൊള്ളുന്നു-കരുണയോടു
മേഘത്തണലിൽ നീവരാ-യ്കിൽ വെന്തുരുകി
പോകുമയ്യയ്യോ ത്രിലോ-കനാഥനേ! നീ-

4

രാപ്പകലിൻ വേലയെ-ചെയ്യാനെനിക്കു
പ്രാപ്തിതന്നീടേണമേ-രാത്രിയിലാക്കും
പ്രാപ്തിപോരാ വേലപാ-ർത്തു ചെയ്യാനെന്നു
വാർത്ത നീയുരച്ചതോ-ർത്തേശുവേ! യെന്നെ
കാത്തു

---

### 2 കീർത്തനം — അടതാളചാപ്പു്

1 അരുണോദയസമയം വരുമളവെ നയകിരണം
സ്മരണോണരുക നീ മമ മനമെ സുരമണിനിൻ
കരുണാമയി വരുവാൻ തവ ചരണേ പണിയുന്നേൻ
കരുണാകര പരമാത്മജ പരിപാഹി നമസ്തേ.

2 ആനന്ദമയാത്മൻ മമ ദീനങ്ങളൊഴിച്ചു
ഞാനിന്നു നടക്കേണ്ടൊരു വഴി കാട്ടുക കണ്ണിൽ
തേ നിന്ദ വരുത്തുന്നതു യാതൊന്നതു നീക്കി
മേൽനിന്നു തുണച്ചീടുക പരമാത്മജ! വന്ദേ.

3 ഇക്കണ്ടവയെല്ലാമൊരു മായയതു സമം ഞാൻ
ഉൾക്കൊണ്ടു ചരിപ്പാൻ തിരുവാക്യം മമ ഹൃദയെ

കൈകൊണ്ടുപജീവിപ്പതിനായിട്ടു തുണെക്ക
ചൊൽകൊണ്ട ദയാലോ ജയ പരിപാഹി നമസ്തേ.

4 ഈ ലോകമശേഷം വശമായാലുമെനിക്കു
ആലോകമതിൽ ഓഹരിയില്ലെങ്കിലരിഷ്ടൻ
മാലോകരവെ നീങ്ങുംപടി ചേലായൊരു മാൎഗ്ഗം
ആലോകനമാവാനരുളേകേശ നമസ്തേ.

5 ഉദയം ഇതുവരെ നീ പല ദുരിതങ്ങളൊഴിച്ചു
ഹൃദയം പരിപാലിച്ചുപകാരം പലതരുളി
സദയം മമ ചിന്തിപ്പതിനകനന്ദി കലൎന്നു
സതതം സ്തുതി ചെയ്വാനരുളിന്നേശ നമസ്തേ.

6 ഊനങ്ങളൊഴിഞ്ഞുള്ളവരാരുള്ളിവ ലോകേ
ഊനങ്ങളൊഴിച്ചാശിഷമേകിടുക നാഥാ
വാനങ്ങളുമതിലുള്ള വിശേഷങ്ങളുമോൎത്താൽ
മാനിപ്പതിനീ മാനുഷനെന്തേശ നമസ്തേ.

7 ഋതു മാറുമതാലും ക്രമമാസ്സിന്റെ നിയോഗാൽ
കൃഷിവേലയുപയോഗമതാകും നരനതിനാൽ
കൃതദോഷമതൊഴിയും പ്രിയമാൎന്നീ കൃപ ചെയ്താൽ
ഹൃദിമൂഢത നീക്കെന്നുടെ സകലേശ നമസ്തേ.

8 എപ്പോഴുമൊരുൾപോരു ജഡത്തോടതുയുക്തം
അപ്പോലെ സുഹൃത്തോടു തുടൎന്നാലതബദ്ധം
എപ്പോൾ മമ ഹൃദയാൎത്തി ശമിപ്പാനിടയാവൂ
ഇപ്പോൾ കൃപയരുളീടുക സകലേശ നമസ്തേ.

9 ഏതെങ്കിലുമാപത്തുകൾ നേരിട്ടുവരുമ്പോൾ
നീ തന്നെയതിന്നൊത്ത നിവൃത്തിക്കു ദയാബ്ധേ!
ഏതെന്റെ ബലത്തോടെതിരാമൊ നരശക്തി
നീ തന്നെ ബലം നല്കണമഖിലേശ നമസ്തേ.

10 ഐശ്വൎയ്യവുമാനന്ദവുമാശ്വാസവുമകമേ
വിശ്വാസികൾ തമ്മിൽ ഒരുമിപ്പും ഐക്യതയും
ഉത്സാഹവുമാത്മീയ വരപ്രാപ്തിയുമെന്നും
വിശ്വൈക സഭക്കായി വരട്ടേശ നമസ്തേ.

11 ഒരുനാഴിക മനസ്സിന്നൊരു സുഖമില്ലഖിലേശാ
ഒരുപോലെ വിചാരം മമ മനസ്സിൽ കയറുന്നു
പരമാവര നീയെന്റെ വിചാരങ്ങളകററി
പരിപാലയ സതതം പരമീശായ നമസ്തേ.

12 ഓരോ വഴി ഓരോ ജനമോരാതെ തിരിഞ്ഞാൽ
നേരായതിലേതെന്നറിവാനെത്ര പ്രയാസം
തീരാതെ വരുന്നൊരു വിവാദത്തെയകററി
നേരായതുദിപ്പിക്ക സമസ്തേശ നമസ്തേ.

13 ഔദാൎയ്യം സുകൃതങ്ങളിൽ നരരനറിവരാനും
ഔച്ചാസ്തൃതരിൽ സ്നേഹമുറപ്പായി വരാനും
അവ്യാജഭയം ഭക്തി പരരിൽ പെരുകാനും
സൎവ്വേശ്വര! കനിവോടു തുണെക്കേശ നമസ്തേ.

14 അംഗം ജഡമാത്മാവോടശങ്കം തുടരുമ്പോൾ
പങ്കങ്ങളൊഴിച്ചാത്മ പരിഷ്കാരമതരുൾക
നിങ്കൽ കൃപയുളവാററുകൊണ്ടേ ഒരു ഗതി മേ
എങ്കൽ കൃപ ചെയ്തീടുക സർവ്വേശ നമസ്തേ.

15 അക്കങ്ങളടക്കുന്നതിനൊക്കാ തവ കൃപയെ
ഇക്കണ്ടവയൊക്കെ തവ കണ്ണിന്നൊരുപോലെ
ദുഷ്കാലമടക്കുമ്പോഴതൊക്കെയുമടക്കം
ഉൾക്കാമ്പതിലരുളിടു സമസ്തേശ നമസ്തേ.

---

# EVENING HYMNS
# സന്ധ്യാകീർത്തനങ്ങൾ

## 3 പന്തുവരാളി — ആദിതാളം

### പല്ലവി
രാവിലെന്നെ രക്ഷിക്ക-കരുണയോടീ-
രാവിലെന്നെ രക്ഷിക്ക.

### അനുപല്ലവി
രാവിലെന്നെ യേശു-ദേവാ കാത്തു ദുരാ-
ത്മാവിൻ വഴികളിൽ
ഞാൻ വീഴാതെ കണ്ടീ— രാവി

### ചരണങ്ങൾ
ക്രൂരിരുളാകും രാജൻ-പ്രജകളുമാ-
യാരവാരത്തോടിതാ-വരുന്നു നിദ്രാ-
ഭാരമെന്നിൽ വീഴു-ന്നേരമഗ്നിത്തൂണി-
ലേറി വന്നു ചുററും നീ-പ്രകാശം തന്നീ—
രാവി

2
സോദോമിലുള്ള ജനം-വിരഞ്ഞു വന്നു
ലോത്തിൻ വീടഴിപ്പാനാ-യ്വളഞ്ഞവണ്ണം
ഭൂതങ്ങളൊരുമി-ച്ചാർത്തിതാ വരുന്നു
നാഥാ കനിഞ്ഞു നിൻ ദൂ-തരെ അയക്കീ—
രാവി

3
രാഗാദികളാകുന്ന-ഫലിസ്ത്യരെഴു-
ന്നാകെ വരുന്നിതാ-നിൻ നിയമപ്പെട്ടി-
യാകുമെന്നാത്മമിതാ-ക്രമിക്കാതെക-
ണ്ടേകയൂദകുലശേ-ഖരാ സൂക്ഷിച്ചീ—രാവി

4
യേശുദേവാ രാവതു-പകൽപോലെ പ്ര-
കാശിക്കുന്നു നിനക്കു-ഇരുളതും പ്ര-
കാശവുമൊരുപോ-ലെ ശരി ക്രൂരിരു-
ളേശുന്നില്ലനിന്നെ-ലേശവുമതാലീ—രാവി

---

## 4 കാപ്പി — ഏകതാളം

### പല്ലവി
യേശുനായകനേ! സ്വാമീ
ദാസരോടീരാവിൽ കാത്തരുളേണമേ

### ചരണങ്ങൾ
പാപങ്ങൾ ഘോരം പകൽ-അടിമകൾ ചെയ്തവ
പാപികൾക്കു ക്ഷമിച്ചു-കല്പിക്ക സമാധാനം

2
ആപത്തനർത്ഥങ്ങളും-അടുത്തുവരാതെ നീ
അലിവോടീയടിയാരെ-കാത്തരുളേണമേ

3
ദീനദുഃഖങ്ങൾ ഭയങ്കര-സ്വപ്നങ്ങളും മററും
ചേർന്നുവരാതെസ്വാമീ-ദാസരെ കാത്തരുൾ—

4 [വീണ്ടും
സ്വസ്ഥനിദ്രയരുളി-സുഖബലത്തോടു
സ്തുതിച്ചു നിൻ ഹിതം ചെയ്വാ-നുണർത്തിയരു-
ളേണമേ—

---

5 കീൎത്തനം ആദിതാളം

1 അഖിലജഗത്തിന്നുടയവനേ
അഖിലഗുണപ്രദനായവനേ
അടിയനോടിന്നു നീ ചെയ്ത കൃപ
അഖിലത്തിന്നും അടിപണിയുന്നേൻ

2 ആകാശം സിംഹാസനവും
അവനീപാദപീഠവുമാക്കി
ആകെയടക്കം പാലിക്കും
അഖിലേശനെ വന്ദിക്കുന്നേൻ

3 ഇന്നാൾവരെയുള്ളെൻ പാപം
ഇന്നെന്നോടു ക്ഷമിക്കെണമേ
ഇനിമേൽ നിന്നടിയനാവാൻ
ഇംഗിതമടിയന്നരുളെണമേ

4 ഈ നിശി ഞാനുറങ്ങുന്നേരം
ഈ ജീവനു കാവലു നീ താൻ
ഈഴലൊഴിഞ്ഞുണരുന്നേരം
ഈശസ്തുതി ചെയ്വാനരുൾക

5 ഉടയവനേ ഞാനുണരുമ്പോൾ
ഉടനെ നിന്നുടെ നന്മകളെ
ഉള്ളിലറിഞ്ഞു പ്രശംസിപ്പാൻ
ഉന്നതനേ നീ തുണചെയ്ക

6 ഊനതയുള്ളതൊഴിച്ചെന്നെ
ഊഴിയിലെന്നും പാലിക്ക
ഊൎജ്ജിതമായ കരം നീട്ടി
ഊൎദ്ധ്വമതാക്കിരുളിൻ ക്രിയയെ

7 ഋണമടിയൻ വീട്ടേണ്ടവയെ
കൃപയുടെ കടലേശു വീട്ടി
കൃപയുടെ കടലേ നീയിനിമേൽ
കൃപയുണ്ടാകണമേയെന്നിൽ

8 എന്നേരവുമരിയലറിക്കൊ-
ണ്ടെന്നുടെ നേരെയടുക്കുന്നു
എളിയവനെന്മേൽ അസ്ത്രങ്ങൾ
എയ്യുന്നനവധി കൎത്താവേ

9 ഏഴകളാരുണ്ടെന്നുള്ള
ഏഷണമെ വൈരിക്കുള്ളൂ
ഏഴക്കായുധമാന്നിന്റെ
ഏവൻഗേലിയിലെ വചനം

10 ഐശ്വൎയ്യാത്മാവെയരുൾക
ഐശ്വൎയ്യം തവ ലോകൎക്കും
ഐശ്വൎയ്യം വിശ്വാസിക്കും
ഐശ്വൎയ്യം തവ സഭകൾക്കും

11 ഒരുവൻ ചെയ്യാത്ത പാപത്താൽ
ഒരുപോൽ നരരു മരിച്ചെന്നാൽ
ഒരുവൻ നിന്നുടെ കൃപമൂലം
ഒരു ഗതി നരനുണ്ടായല്ലോ

12 ഓരോ നരനുക്തികളിൽ
ഓരോ വിധമാന്നിന്റെ ക്രിയ
ഓജസ്സോടു വിളങ്ങുന്നു
ഓ! മമ മൂഢത നീക്കുക നീ

13 ഔവ്വാ തിന്ന വിഷക്കനിയാൽ
ഔവ്വാസന്തതി വലയുന്നു
അവ്വിധമടിയാൎക്കേശു കൃപാ
ഔഷധമാന്നിലനില്ക്കുന്നു

14 അംബരമാൎഗ്ഗേണാന്ത്യദിനെ
അംബുവഹേ നീ വരുമപ്പോൾ
അഞ്ചാതെതിരേല്പാൻ നിന്നെ
അംശുകമടിയന്നരുളണമേ

15 അക്കനിവററൊരു യോൎദ്ദാന്റെ
അക്കരെ ഞാൻ ചേരുംവരെയും
തക്കബലം നീയരുളണമേ
തക്കസഹായം നല്കണമേ.

# SONGS OF PRAISE

# സ്തോത്രഗീതങ്ങൾ

6 സൌരാഷ്ട്രം ആദിതാളം

പല്ലവി

ദേവദേവന്നു മംഗളം-മഹോന്നതനാം
ദേവദേവന്നു മംഗളം

ചരണങ്ങൾ

ദേവദൂതരാകാശെ-ദിവ്യഗീതങ്ങൾ പാടി
കേവലാനന്ദത്തോടു-മേവിസ്തുതി ചെയ്യുന്ന-

2 [യും
സകലലോകങ്ങളിലെ-സൎവ്വഗണങ്ങളെ
സുഖമുടനെ പടച്ചു-സകലനാളും പാലിക്കും

3 [യ്
1നരഗണങ്ങളിന്നതി-ദുരിതമൊഴിപ്പാനാ-
തിരുമകനെ നരനായ്-ധരണിയിങ്കലയച്ച

1 നരഗണം = മനുഷ്യക്കൂട്ടം.

4 [മാക്കാൻ
പാപബോധം വരുത്തി-പാപിയെ ശുദ്ധ-
[1]പാവനാത്മാവെ നല്കും-[2]ജീവജലാശ-
യമാം

5
ആദരവോടു തന്റെ-വേദവെളിവു മനു-
ജാതികൾക്കരുളിയ-ആദിനാഥനാകുന്ന—
ദേവാ

---

**7**

## പല്ലവി

അതിശയകാരുണ്യ മഹാ ദൈവമായോനെ—ഠരംശോ
ആയിരം നാവിൻ വരം താ നിൻ സ്തുതി പാടാൻ

### ചരണങ്ങൾ

1 നായകനേ രക്ഷകനേ നിൻ കൃപയ്ക്കായി—സ്തോത്രം
നാടറികെ പാടീടുവാൻ നീ തുണയ്ക്കണം—നാഥാ

2 എന്നും ബഹുമാനമുള്ള നിൻ തിരുനാമം—ഠരംശോ
എൻ ഭയങ്ങൾ സങ്കടവും നീക്കുമെന്നേക്കും—നാഥാ

3 ഇമ്പസംഗീതം തിരുപേർ പാപികൾക്കെല്ലാം—ജീവൻ
ഇല്ലയെന്നു വന്നവർക്കു ജീവൻ നിൻനാമം—നാഥാ

4 പാപകുററം ശക്തിയധികാരവും നീക്കും—ഠരംശോ
പാപിയാമെൻപേർക്കു രക്തം വാർത്ത നിൻ പുണ്യം—നാഥാ

5 നിൻ സ്വരത്താൽ കാഴ്ച കേൾവി ശക്തി ആരോഗ്യം—എല്ലാം
നിശ്ചയം പാപിക്കു കിട്ടും രക്ഷകർത്താവേ—നാഥാ

6 ഊമകളേ പാടീടുവിൻ അന്ധരേ കാണ്മിൻ—മഹാ
ഉന്നതനാം രക്ഷകനെ വാഴ്ത്തികൊണ്ടാടിൻ—നാഥാ

7 കോടികളായിട്ടും സ്വർഗ്ഗവാസികളോടു—കൂടി
പാടി യേശുനാമസ്തുതി ഞങ്ങൾ കൊണ്ടാടും—നാഥാ

---

**8** ശങ്കരാഭരണം ആദിതാളം

## പല്ലവി

നിത്യവന്ദനം നിനക്കു-സത്യദൈവമേ!
സ്തോത്രവും ജയവും യോഗ്യം-അത്യുന്നതനേ!

### ചരണങ്ങൾ

1 മർത്യകുലത്തിൻ സ്രഷ്ടാവേ!-നിത്യപിതാവേ!
സത്യവിശ്വാസികൾ ചെയ്യും-സ്തോത്രം നിനക്കേ— നിത്യ

2 എത്രയോ മ-നോഹരം നിൻ-കൃത്യങ്ങളെല്ലാം
ചിത്രമതി-ചിത്രമവ-എത്രയോ ശ്രേഷ്ഠം— നിത്യ

3 കെറുബുകൾ മദ്ധ്യേ വസിക്കും-സർവ്വശക്തനേ!
ഉർവ്വിയെങ്ങും വ്യാപിച്ചിട്ടും-നിനക്കെന്നും സ്തോത്രം— നിത്യ

---

1. പാവനാത്മാവു=വിശുദ്ധാത്മാവു. 2. ജീവജലാശയം=ജീവന്റെ സമുദ്രം.

4 മാനവ-കുലത്തിൻപാപം-മോചനം ചെയ്വാൻ
ഹീനമാ-യ്ക്കുരിശിൽ പാപം-തീൎത്ത പരനേ!— നിത്യ

5 നിന്നിൽ വിശ്വസിക്കുന്നവ-നെന്നേക്കും മോക്ഷം
തന്നരുളാൻ-ഉന്നതത്തിൽ-ചേൎന്ന പരനേ!— നിത്യ

6 സൎവ്വബഹു-മാനം സൎവ്വ മഹത്വം സ്തുതിയും
സൎവ്വേശ്വര-നായ യഹോ-വാൎക്കു താൻ ആമേൻ— നിത്യ

---

## 9 ശങ്കരാഭരണം ആദിതാളം

കരുണാകരനാം പരനേ!- ശരണം
കനിവിഷഹരനേ തിരുകൃപ- ശരണം
കാത്തരുൾക ശരണം- ത്രിയേകാ
കരളലിഞ്ഞീടണമേ— കൃപാലോ

2

[1]അരുണോദയമരുൾ വടിവേ!- ശരണം
അല്ഫാ ഓമേഗാവേ! ശരണം
അരുൾ [2]വരദാ! ശരണം ത്രിയേകാ
[3]ആശിഷമരുളേണമേ— കൃപാലോ

3

അധിപതി വേദനാഥാ!- ശരണം
ആധികൾ തീൎക്കുക താതാ- ശരണം
അതിഗുണനേ! ശരണം- ത്രിയേകാ
[4]ആമയം നീക്കേണമേ— കൃപാലോ

4

ശരണം ശരണം ശരണം- നാഥാ
തിരു അരുൾ ചൊരിക ഈ തരുണം-താതാ
വരണം കൃപ തരണം- ത്രിയേകാ
ദുരിതമകററണമേ— കൃപാലോ

5

നിത്യാ! സുരവരദേവാ- ശരണം
സ്തുത്യാ! ഒരംശോമശിഹാ- ശരണം
സത്യാത്മാ ശരണം- ത്രിയേകാ
[5]പഥ്യാ വരമരുൾകാ— കൃപാലോ

---

## 10 ഭൂപാളം ഏകതാളം

1

പരദേവാ സ്വൎഗ്ഗ പുരദേവാ-ബഹു
വരദേവാ-[6]പങ്ക-ഹരദേവാ-യേശുദേവാ

2

പരലോകം വിട്ടു-നരലോകേ-ഒരു [ദേവാ
ചെറുബാലൻ ആയ-പരസുതനേ-യേശു-

3

ആനന്ദമേ പരമാനന്ദമേ-സദാ
ആനന്ദമേ നിന-ക്കേ വന്ദനം-യേശുദേവാ

4

ഹല്ലെല്ലൂയാ പിതാവി-ന്നല്ലെല്ലൂയാ-നിത്യം
ഹല്ലെല്ലൂയാ എന്നും-ഹല്ലെല്ലൂയാ-ആമേൻ

5 [ഠരം

ഏലോഹിംതിരുസുതൻ ഇ-മ്മാനുവേലിന്നും
ലോകപരലോകം എന്നുംഹല്ലെല്ലൂ-യാമേൻ

6

ശുദ്ധാത്മാവിന്നും നിത്യം-ഹല്ലെല്ലൂയാ-പരി
ശുദ്ധാത്മാവിന്നും എന്നും-ഹല്ലെല്ലൂയാ-ആ
മേൻ.

---

1. അരുണോദയമരുൾ വടിവേ=അരുണോദയംപോലുള്ള പ്രകാശരൂപനേ. 2. വരദാ=വരത്തെ ദാനംചെയ്യുന്നവനേ. 3. ആശിഷം=അനുഗ്രഹം. 4. ആമയം=ദുഃഖം. 5. പഥ്യാ=ശുഭവാനേ. 6. പങ്കഹരദേവാ=പാപത്തെ നീക്കുന്ന ദൈവമേ.

## 11 ആനന്ദവിലാസം

### പല്ലവി

സ്തുതിസ്തുതി നിനക്കെന്നും ദേവാ-സർവ്വ-
ശക്തിജ്ഞാനം ഭയതിങ്ങും യഹോവാ-സ്തുതി

### ചരണങ്ങൾ

ആദിയിൽ¹അംബരം ഭൂമി-ഇവ
ശോഭയില്ലാതെ പാഴായ്ക്കിടന്നപ്പോൾ
മേദിനിയെ നല്ലതാക്കി-ഇതിൽ
ആദം ഹവ്വായെയും സൃഷ്ടിച്ച ദേവാ—

2

നിന്തിരു കല്പന തള്ളി-അവർ
ചിന്തിച്ചു ചെയ്തോരു കഷ്ടം തീർപ്പാൻ
സ്വന്ത സുതനെഴുന്നെള്ളി-വരും
ബന്ധമൊഴിക്കുമെന്നരുളിയ ദേവാ—

3

നോഹയുടെ നാളിൽ പണ്ടു-നരർ
ആകവേ പാപം ചെയ്തായതുകൊണ്ടു
ലോകത്തെ വെള്ളങ്ങൾകൊണ്ടു-നാശം
ചെയ്കയിൽ നോഹയെ രക്ഷിക്കകൊണ്ടു—

4

പിന്നീടു മനുഷ്യർ നിന്നെ-തന്നെ
വന്ദന ചെയ്യാതിരുന്നോരു കാലം
²സന്നിധൌ അബ്രഹാം തന്നെ-തിരു
വന്ദനയ്ക്കായി വിളിച്ചോരു പിതാവേ—

5

ഇന്നാളിൽ ലോകത്തിൽ എങ്ങും-ഉള്ള
മന്നരാധീനർ പ്രജകളെല്ലാരും
നിന്നാമത്തിൽ ആശ്രയിച്ചു-നിത്യം
വന്ദന ചെയ്വതിന്നായരുൾ ചെയ്ക—

---

## 12 ചിന്തുതരു — ആദിതാളം

1 ആദിത്യ-ചന്ദ്രാദികളെ-ചമച്ചവനു-സ്തോത്രം
ബോധിച്ചതെ-ല്ലാം ക്ഷണത്തിൽ-തികച്ചവനു—സ്തോത്രം
ഏദൻകാവിൽ-ആദംഹവ്വാ-യോടു പല വൃന്ദം
മോദമുടൻ സൃഷ്ടിചെയ്തു-നാഥനെന്നും-സ്തോത്രം

2 ആദിമാ-നുഷൻ ചതിവിൽ-ആയതിനെ-കണ്ടു
ഭീതിഭുവനത്തിൽനിന്നു-പോവതിനാ-യ്ക്കൊണ്ടു
വേദവരൻ-നീതി തിക-വാവതിനായുണ്ടു
ഖേദമൊഴി-പ്പാൻ മരണം-ജയിച്ചവനു-സ്തോത്രം

3 ³ബാലഗണ-മേ! വരുവിൻ-ശീലമുടൻ-കൂടി
കോലാഹല-⁴വാണികളാ-ലാല്ലേലൂയ്യാ-പാടി
ചേലൊടുപാ-ദം വണങ്ങാൻ-⁵ഗീതഗണം-തേടി
⁶ഏലോഹിംപി-താസുതനാ-ത്മാവിനെയും-സ്തുതിപ്പിൻ

4 ദൂതരെല്ലാം-മോദമുടൻ-നാഥനെക്കൊ-ണ്ടാടി
സാദരം സിം-ഹാസനത്തിൻ-നാലുപുറവും കൂടി
താതസുതാ-ത്മാക്കൾക്കു നൽ-ഗീതങ്ങളെ-പാടി
⁷ശ്വേതവസ്ത്ര-ങ്ങൾ ധരിച്ചു-കൂടുന്നതു-മോടി

5 ശക്തിയാൽ ⁸ച-രാചരങ്ങൾ-ഒക്കെയും ഉണ്ടാക്കി
യുക്തിയാൽ ത-രാതരത്തിൽ-എത്രയും ന-ന്നാക്കി
ഭക്തിയായ്-നടപ്പതിന്നു-മാർഗ്ഗമൊന്നുണ്ടാക്കി
മുക്തിയിൽ ന-ടത്തുന്ന ത്രി-യേകനെന്നും-സ്തോത്രം.

---

1. അംബരം = ആകാശം. 2. സന്നിധൌ = മുമ്പിൽ. 3. ബാലഗണം = പൈതങ്ങളുടെ കൂട്ടം 4. വാണികൾ = വാക്കുകൾ. 5. ഗീതഗണം = പാട്ടുകളുടെ കൂട്ടം. 6 ഏലോഹിം = ദൈവം. 7. ശ്വേതവസ്ത്രം = വെള്ളനിലയങ്കി. 8. ചരാചരങ്ങൾ = സഞ്ചരിക്കുന്നവയും സഞ്ചരിക്കാത്തവയും.

## 13 ഹിന്തുസ്ഥാൻ — ആദിതാളം

1 നാഥനേ ! എൻ യേശുവേ !
ഹല്ലേലൂയാ— ആമേൻ

2 താതനാം എൻ ദൈവമേ !
ഹല്ലേലൂയാ—ആമേൻ

3 മാ പരിശുദ്ധാത്മാവേ !
ഹല്ലേലൂയാ— ആമേൻ

4 ദൈവമേ ത്രിയേകനേ !
ഹല്ലേലൂയാ— ആമേൻ

---

## 14 സൌരാഷ്ട്രം — അടതാളചാപ്പ്

### പല്ലവി

വന്ദനം മഹൽ വന്ദനം—വലിയവന്നു
വന്ദനം മഹൽ വന്ദനം

### ചരണങ്ങൾ

എന്നെന്നേക്കും നന്നാ—യിരിപ്പവനായൊട്ടും
മന്ദമില്ലാതെ മാ-മഹിമ സ്രഷ്ടാവിന്നു—

2
നഷ്ടമതായ്പ്പോയ—നരരാംദുഷ്ടന്മാരെ
ശിഷ്ടരാക്കാൻ വന്ന—ജഗല്പരിപാലനന്നു—

3
[1]ദുർഗ്ഗതികേററ മാ—ദുഷ്ടഗുണമുള്ളോരെ
സൽഗുണരാക്കുന്ന—സത്യശുദ്ധാത്മന്നു—

4
ത്രിതപ്രവൃത്തികൾ—ശ്രേഷ്ഠമായ്ച്ചെയ്യുന്ന
ശ്രീതഗുണം ഒക്കും—ത്രിയേകനാഥന്നു—

---

## 15 ഹിന്തുസ്ഥാൻ — രൂപകതാളം

### പല്ലവി

ഹാലേലൂയ! ഹാലേലൂയ!
ഹാലേലൂയ! ആമേൻ

### ചരണങ്ങൾ

1 അൻപു തിങ്ങീടും നൽ
അനന്തപിതാവേ !— ഹാലേലൂയ !

2 കൃപനിറഞ്ഞീടും നൽ
ക്രിസ്തു കർത്താവേ ! ഹാലേലൂയ !

3 വിശുദ്ധി നല്കീടും നൽ
പരിശുദ്ധാത്മാവേ !— ഹാലേലൂയ !

4 താതസുതാത്മാവാം
ദൈവത്രിയേക ! ഹാലേലൂയ !

---

## 16 സുറിയാനി

1 സേനകളിൻ—പരൻ യഹോവാ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ — ആമേൻ
തിരുമഹത്വം നിറഞ്ഞീടുന്നു
പാരിലെങ്ങും—ഹാലേലൂയാ

2 സർവ്വശക്തൻ—പരൻ യഹോവാ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ — ആമേൻ
ഇരുന്നവൻ താൻ -ഇരിക്കുന്നവൻ
വരുന്നവൻ താൻ—ഹാലേലൂയാ.

---

1. ദുർഗ്ഗതി=നരകം

## 17 ചിന്തുതരു ആദിതാളം

1 ആദിപര-നാകമേക-ദൈവപരി-ശുദ്ധൻ
താതനായി-ട്ടന്നവനെ-വാഴ്ത്തി വന്ദി-ച്ചീടിൻ
നീതിനിറ-വോടഖിലം വാഴുമേക-നാഥൻ
ചേതസി വാ-സമരുളീടു-ന്നതിനാൽ-സ്തോത്രം

2 ആദിപര-മേശസുത-നാലേല്ലുയ്യാ-ഗീതം
മോദമോടു-പാടി സദാ-ആത്തു സ്തുതി-ചെയ്യിൻ
സാദരം-തൃപ്പാദമതിൽ-വീണു വന്ദി-ച്ചീടിൻ
ഖേദമെല്ലാം-നീക്കി നമ്മെ-പാലനം ചെ-യ്യും താൻ

3 ജീവനദി-യിന്നുറവാം-ദൈവശുദ്ധാത്മാവിൽ
ഏവരിന്നു-സ്നാനമേല്പാൻ-ആശയോടു-ചേരിൻ
മേവിടിൻ-അതിൻ കരയിൽ-ജീവവൃക്ഷം-പോലെ
ദേവനു മ-ഹത്വഫലം-നല്കിയെന്നും-വാഴിൻ

4 ശുദ്ധപരി-ശുദ്ധപരാ-അത്ഭുതത്രി-യേകാ
ഇദ്ധരയിൽ-മർത്ത്യരെല്ലാം നിൻ സ്തുതി പാ-ടീടാൻ
സത്യവേദ-മെങ്ങുമറി-ഞ്ഞുന്നതത്തിൽ-വാഴാൻ
നിത്യനേ നീ-ചെയ്ക കൃപ-ഇന്നുമെന്നും-ആമേൻ.

---

## 18 ഹിന്തുസ്ഥാൻ ആദിതാളം

### പല്ലവി

സമാധാനം-ഏകും യേശുക്രിസ്തു
ഇവൻ താൻ-ഇവൻ താൻ
ഇവൻ താൻ-ഇവൻ താൻ

### ചരണങ്ങൾ

നമുക്കാനന്ദ ദാനമണവാളനിവൻ
അനുകൂലനിവൻ-മനുപാലനിവൻ

2

ദൈവകൃപ ചൊരിയും ഭാരമിവൻ
വരമ സാരമിവൻ-നരനംക്രുരമിവൻ

3

ആദിനരൻ ചെയ്ത പാപം അറു-[യ്
ത്തരുൾ ആനന്ദമായ്-അടിയാർസ്വന്തമാ

വേദാഗമങ്ങളിൽ കാണും പൊരുൾ
ഇരുൾ മാറ്റും പൊരുൾ-മറ കീറും പൊരുൾ

5

വാനദൂതർ പാടി കൊണ്ടാടുവാൻ—
അറിഞ്ഞോർ തേടുവാൻ-ഇടയർ കൂടുവാൻ

6

ദൈവീക പാറമേൽ ശ്രീയേശു നാഥൻ
സഭയെ നാട്ടിനാൻ-കൃപയെ കൂട്ടിനാൻ

7

പരമാനന്ദ മോക്ഷവഴി കാട്ടിയെ താൻ
കടം വീട്ടിയെ താൻ-മുടി ചൂട്ടിയെ താൻ.

---

## 19 നാഥനാമക്രിയ ആദിതാളം

### പല്ലവി

സ്തുതിച്ചീടുന്നേൻ വീണു സ്തുതിച്ചീടുന്നേൻ-എങ്ങൾ
അധിപനാം യേശുവിനെ സ്തുതിച്ചീടുന്നേൻ

### ചരണങ്ങൾ

1 അതിശയമുള്ളവനെ സ്തുതിച്ചീടുന്നേൻ-സദാ
അളവില്ലാ വല്ലഭനെ സ്തുതിച്ചീടുന്നേൻ

അതിററ ഗുണവാനെ സ്തുതിച്ചീടുന്നേൻ-ദയ
അഖിലക്കും ചെയ്യുന്നോനെ സ്തുതിച്ചീടുന്നേൻ
ഗതി തരും നായകനെ സ്തുതിച്ചീടുന്നേൻ-സീനാ
[1]ഗിരിയിന്മേൽ വന്നവനെ സ്തുതിച്ചീടുന്നേൻ-
[2]മതിമനസ്സാകെക്കൊണ്ടു സ്തുതിച്ചീടുന്നേൻ-എന്റെ
[3]മാലൊഴിച്ച പാദം ചേൎന്നു സ്തുതിച്ചീടുന്നേൻ— സ്തുതി

2 അക്ഷയനെ പക്ഷമോടു സ്തുതിച്ചീടുന്നേൻ-ധ്വനി-
ച്ചാലേലൂയ്യാ പാടിക്കൊണ്ടു സ്തുതിച്ചീടുന്നേൻ
രക്ഷാവഴി കാട്ടിയോനെ സ്തുതിച്ചീടുന്നേൻ-നിത്യ
രക്ഷയിൻ കൊമ്പായവനെ സ്തുതിച്ചീടുന്നേൻ
സാക്ഷികൂടാതറിവോനെ സ്തുതിച്ചീടുന്നേൻ-തന്റെ
സൂക്ഷ്മമെങ്ങുമെത്തുന്നോനെ സ്തുതിച്ചീടുന്നേൻ
ലക്ഷംപേരിലുത്തമനെ സ്തുതിച്ചീടുന്നേൻ-ആറു
ലക്ഷണപ്പരാപരനെ സ്തുതിച്ചീടുന്നേൻ— സ്തുതി

3 ധരണിയിൻ രക്ഷകനെ സ്തുതിച്ചീടുന്നേൻ-ബഹു
താഴ്മയിൽ നടന്നവനെ സ്തുതിച്ചീടുന്നേൻ
ചോര വിയൎത്തിററവനെ സ്തുതിച്ചീടുന്നേൻ-കേണു
സാഷ്ടാംഗം വീണവനെ സ്തുതിച്ചീടുന്നേൻ
മരക്കുരിശേറിയോനെ സ്തുതിച്ചീടുന്നേൻ-ഏഴു
മൊഴി ചൊന്നു മരിച്ചോനെ സ്തുതിച്ചീടുന്നേൻ
മരണത്തെ വെന്നവനെ സ്തുതിച്ചീടുന്നേൻ-തന്റെ
[4]മാണവന്മാർ കണ്ടവനെ സ്തുതിച്ചീടുന്നേൻ— സ്തുതി

4 കൎത്താക്കളിൻ കൎത്താവിനെ സ്തുതിച്ചീടുന്നേൻ-നിത്യം
കഴലിണ തുണയെന്നു സ്തുതിച്ചീടുന്നേൻ
സ്തോത്രം ദിനമേല്ക്കുന്നോനെ സ്തുതിച്ചീടുന്നേൻ-ശുദ്ധ
സുവിശേഷനാവുള്ളോനെ സ്തുതിച്ചീടുന്നേൻ
പാത്രമാക്കി തീൎക്കുന്നോനെ സ്തുതിച്ചീടുന്നേൻ-ജ്ഞാന
പാട്ടുകൾക്കു നായകനെ സ്തുതിച്ചീടുന്നേൻ
രാത്രിയും പകലുമെന്നും സ്തുതിച്ചീടുന്നേൻ-നിന്റെ
രാജ്യമാക്കെന്നെ ദേവാ! ഞാൻ സ്തുതിച്ചീടുന്നേൻ— സ്തുതി

---

## 20 ഉശേനി — അടതാളചാപ്പ്

### പല്ലവി

യേശുദേവാ! യേശുനായകാ! ശ്രീയേശുനാഥാ!
യേശുദേവാ! യേശുനായകാ!

### ചരണങ്ങൾ

1 ദാസരി[5]ന്നഴലൊഴിച്ചുള്ളിൽ-ആനന്ദമേകും
യേശുവേ കൃപയിന്നഴകേ!
നാശലോകത്തിൽ മനുഷ്യ-നായുദിച്ച മെയ്വെളിച്ചം

---

1. ഗിരി=പൎവ്വതം. 2. മതിമനസ്സാകെക്കൊണ്ടു=ബുദ്ധിയുടെയും മനസ്സിന്റെയും പൂൎണ്ണതയോടുകൂടി. 3. മാൽ ഒഴിച്ച=ദുഃഖംതീൎത്തു. 4. മാണവർ=ശിഷ്യർ. 5. അഴൽ=ദുഃഖം.

വീൎയ്യമതി ശോഭയുള്ളൊരു-വെളിച്ചത്തി-
ന്നീശനേ! യേശുനായകനേ— യേശു

2 ആയിരമായിരം വാനവർ-വണങ്ങും പതി-
നായിരം പേരിലുത്തമനേ !
കായമെടുത്താദി-പാപമേററതിനെ മാററുവാനാ-
യ്ക്കായമററുള്ളൊരു കുഞ്ഞാടാ-യ്മണ്ണിൽ വന്ന
മന്നവനേ ! യേശുനാഥനേ !— യേശു

3 പാപമെല്ലാമൊഴിപ്പതിനാ-സ്പിതാവിൽനിന്ന
താപമേററോരാണെപിനാലെ
ശോഭനമായദ്രിയിട്ടു-ള്ളൊരു പടച്ചട്ട നീട്ടട്ട-
ററപ്പനിഷ്ടം ചെയ്യതിനായി-വന്ന യേശു
ക്രിസ്തനേ! മഹാപുരോഹിതാ— യേശു

4 പാതകനാകുന്ന സാത്താനെ ജയിപ്പതിന്ന
യൂദകുലശേഖരനായി
ബേതലേമെന്നൂരതിൽ ദാവീദിനില്ലം തന്നിലുള്ള
കന്നിമരി തന്നുദരത്തിൽ വന്നു പിറന്ന
യേശുമഹാരാജരാജനേ— യേശു

5 ജ്ഞാനമററുള്ളൊരു ലോകത്തി-ന്നിരുളകററി
വാനരാജ്യത്തിൻ രഹസ്യങ്ങൾ
മാനവരിന്നുള്ളിലാക്കി ദീനമൊക്കെ ഭേദമാക്കി
ഹീനരെ ചേൎത്തു സുവിശേഷി-ച്ചെളിയവക്കു
വന്ന യേശുവേ! പ്രവാചകാ !— യേശു

6 എളിയശിഷ്യൎക്കമലാത്മാവെ[1] നല്കുവാൻ സ്വൎഗ്ഗ-
സ്ഥല പിതാവിൻ വലമമൎന്നോനേ !
പുഴുവതായോരടിയനു നിൻ കഴലിണത്താരഭയമെന്യേ
കരളലിഞ്ഞു കൃപയിൽ നടത്തി-നീ വരുന്നേരം
കനകലോകം ചേൎത്തുകൊള്ളുക— യേശു

---

## 21 തോടി ആദിതാളം

പല്ലവി

യേശുമഹേശനെ ഞാൻ ചിന്തിപ്പതെൻ
ഉള്ളത്തിന്നാനന്ദമേ—

ചരണങ്ങൾ

ഒരംശനുടെ തിരുസന്നിധി ചേൎന്നിനി
വിശ്രമം ചെയ്യു തന്റെ തിരുമുഖം
കാണ്മതത്യാനന്ദമെ—

2

വാനസൈന്യങ്ങൾക്കും മാനുഷജാതിക്കും
ഊനമില്ലാതെ നിന്നെ വൎണ്ണിക്കുവാൻ
സാദ്ധ്യമതാകയില്ല—

3

മാനുഷരക്ഷകാ നിന്നുടെ നാമംപോൽ
വാനില്ലം ഭൂമിയില്ലം ഇല്ലേ ഒരു
നാമം നിനപ്പതിന്നു—

4

ഉള്ളം നുറുങ്ങിയേക്കുള്ള പ്രത്യാശയും
നല്ല പ്രസാദവും നീ സൎവ്വേശ-രാ
സൌമ്യതയുള്ളവൎക്കേ—

5

എത്ര ദയാപരൻ വീഴുന്നവൎക്കേശു
എത്ര നല്ല ഗുണവാൻ തേടീടുന്ന
മൎത്ത്യഗണങ്ങൾക്കു താൻ—

---

1. അമലാത്മാവു=വിശുദ്ധാത്മാവു.

6

കണ്ടീടും മാനവർക്കെന്തൊരാഹ്ലാദം നീ
ഉണ്ടോ നാവും പേനയും വർണ്ണിക്കുവാൻ
ആ നല്ല സന്ദർഭത്തെ—

7

യേശുവിൻ സ്നേഹമതെന്തെന്നു ചൊല്ലുവാൻ
ആസ്വദിച്ചോർക്കല്ലാതെ മററാർക്കുമ-
സാദ്ധ്യമറിഞ്ഞീടുവാൻ—

---

## 22 കൌശിക ആദിതാളം

### പല്ലവി

ശ്രീയേശുനാമമേ തിരുനാമം—ഇതു
ഭൂലോകമെങ്ങും മോദം നല്കും നാമം

### ചരണങ്ങൾ

പാപികളെ രക്ഷ ചെയ്യും ദിവ്യനാമം-പരി-
താപികൾക്കാശ്വാസം നല്കും തിരുനാമം

2

പാപഭാരം നീക്കീടും വിശുദ്ധനാമം-പാപ
ബന്ധനം തകർത്തീടുന്ന സത്യനാമം

3 [എന്റെ

എന്നിലെ പാപങ്ങളെല്ലാം തീർത്ത നാമം-
മന്ദബുദ്ധി നീക്കി ശുദ്ധി ചെയ്യു നാമം

4 [എന്റെ

മല്ലനാം പിശാചിനെ ജയിച്ച നാമം-
അല്ലലെല്ലാം തൻ ശിരസ്സിലേററ നാമം

5 [പുതു

ജീവനെ പാപികൾക്കായ് ചൊരിഞ്ഞ നാമം-
ജീവനെ നല്കിയാശ്വസിപ്പിച്ച നാമം

6

നിത്യമോക്ഷപ്പാതയെ തുറന്ന നാമം-തന്റെ
സത്യഭക്തരിൽ പ്രമോദം നല്കും നാമം

7 [തന്റെ

അക്ഷയാത്മമാരി ചൊരിഞ്ഞീടും നാമം-
1വക്ഷസ്സിൽ പ്രജകളെ ചുമക്കും നാമം.

---

## 23 ചെഞ്ചുരുട്ടി ആദിതാളം

### പല്ലവി

യേശുവേ! തിരുനാമമെത്ര മധുരം
ഭൂമിയിലഗതിക്കെൻ-യേശുവേ!

### ചരണങ്ങൾ

1 ആശ്വാസം യേശുഭവാൻ-ആരോഗ്യം രോഗികളിൽ
വിശ്വബന്ധു നീയെന്ന്യേ-വേറാരും ഇല്ലേ സ്വാമീ— യേശു

2 ഖേദം ഒഴിക്കും ഭവാൻ-ഭീതി അകററും ഭവാൻ
താതൻ മാതാവും ഭവാൻ-നിത്യം അടിമെക്കല്ലോ— യേശു

3 മന്നാ! മന്നായും ഭവാൻ-എന്നാചാര്യൻ രാജൻ നീ
എന്നും സഖി ജീവൻ നീ-എൻ ഭാഗ്യവും നീയല്ലോ— യേശു

4 സങ്കേതമേ മലയേ!-എൻ ഖേടയം വഴി നീ
എൻ കർത്താവേ ഭർത്താവേ-എൻ ജീവനും ഇടയൻ— യേശു

5 നിക്ഷേപം ലക്ഷ്യം ഭവാൻ-രക്ഷാസ്ഥലം ശിരസ്സേ!
രക്ഷാകരൻ ഗുരുവേ!-സാക്ഷി മദ്ധ്യസ്ഥനും നീ— യേശു

6 എന്നിൽ നിന്നെ സ്തുതിപ്പാൻ-ഒന്നും ത്രാണിയിങ്ങില്ലേ
നിന്നെ വന്നു കണ്ടെന്നും-നന്നെ പാടും അടിയൻ— യേശു

---

1. വക്ഷസ്സിൽ=മാർവ്വിൽ.

7 അത്തൽകൂടാതെ കത്താ-വേ വത്തീടേണം അങ്ങെന്നെ
മൃത്യുപിരിക്കുവോളം-കാത്തീടേണമേ പ്രിയൻ— യേശു

8 നിത്യം അഗതി തിരു-സ്തോത്രം സാഘ്യേ ധ്വനിപ്പാൻ
സത്യം വിടാതെ ഓടി-എത്തും തിരുകൃപയാൽ— യേശു

---

## 24 ധനാസി ആദിതാളം

പല്ലവി

യേശു എന്നുള്ള നാമമേ—ലോകം
എങ്ങും വിശേഷ നാമമേ

അനുപല്ലവി

നാശമുണ്ടാക്കും പാപ-നാശം വരുത്താൻ പര
മേശൻ ജഗത്തിൽ മർത്യ-വേഷം ധരിച്ചു വന്ന

ചരണങ്ങൾ

മുന്നം ഗബ്രിയേൽ വിൺദൂതൻ—ചൊന്ന
മോക്ഷനിർമ്മിതനാമമേ
കന്നിമറിയം കേട്ട
കാത്തിരുന്ന വിളിച്ച
മന്നിടത്തെങ്ങും ഭാഗ്യം
വരുത്തും വല്ലഭനാമം— യേശു

2

ആക്കും ചൊല്ലാകുന്ന നാമം—എങ്ങും
ആരാധിപ്പാനുള്ള നാമം
പേയ്ക്കും പേയിൻപടെക്കും
ഭീതി ചേർക്കുന്ന നാമം
ദുഃഖപാപികൾക്കും വി-
മോക്ഷം നല്കുന്ന നാമം— യേശു

3

മന്നർ ചക്രവർത്തികളും—വാഴ്ത്തി
വന്ദിച്ചീടും മഹാ നാമം
വിണ്ണിൽ ഗീതത്തിൻ നാമം
വേദാന്തസാരനാമം
പുണ്യം പെരുത്ത നാമം
ഭുവിൽ പ്രകാശ നാമം— യേശു

4

വിൺമണ്ണും ചേർത്തിടും നാമം—ജവം
വിണ്ണിൽ കൊണ്ടാടുന്ന നാമം
നന്മനിധി പരനിൽ
ന്യായം നീതി കൃപെക്കും
ഉണ്മയാം സാക്ഷിയായി
ഉയർന്നു തുങ്ങിയ നാമം— യേശു

5

കൽനെഞ്ചുടെക്കുന്ന നാമം—മന-
ക്കേടാകെ വെട്ടുന്ന നാമം
എന്നും പുതിയതുപോൽ
ഏറെ മധുര നാമം
തന്നിൽ പല സാരങ്ങൾ
ധരിച്ചിരിക്കുന്ന നാമം— യേശു

---

## 25 ആനന്ദഭൈരവി ആദിതാളം

പല്ലവി

സ്തുതിപ്പിൻ ! സ്തുതിപ്പിൻ ! യേശുദേവനെ-ഹല്ലെല്ലുയ്യ പാടി
സ്തുതിപ്പിൻ ! സ്തുതിപ്പിൻ ! യേശുദേവനെ

അനുപല്ലവി

സ്തുതിപ്പിൻ ലോകത്തിൻ-പാപത്തെ നീക്കുവാൻ
അധിപനായുന്ന-ദൈവകുഞ്ഞാടിനെ— സ്തുതി

ചരണങ്ങൾ

1 കരുണനിറഞ്ഞ കണ്ണുള്ളോനവൻ-തൻ ജനത്തിൻ കരച്ചിൽ
കരളലിഞ്ഞു കേൾക്കും കാതുള്ളോൻ-ലോക പാപച്ചുമടിനെ
ശിരസ്സുകൊണ്ടു ചു-മന്നൊഴിപ്പതിന്നു
കുരിശെടുത്തു ഗോൽ-ഗോഥാവിൽ പോയോനെ— സ്തുതി

2 വഴിയും സത്യവും ജീവനുമിവനേ-അവനരികിൽ വരുവിൻ
വഴിയുമാശ്വാസ-മേകുമേയവൻ-പാപച്ചുമടൊഴിച്ചവൻ

മഴയും മഞ്ഞും വെയ്യുമ്പോലുള്ളിൽ കൃപ
പൊഴിയുമേ മേഘ-ത്തണിൽനിന്നു പാടി— സ്തുതി

3 മരിച്ചവരിൽനിന്നാദ്യം ജനിച്ചവൻ-ഭൂമിരാജാക്കന്മാരെ
ഭരിച്ചുവാഴുമേകനായകൻ-നമ്മെ സ്നേഹിച്ചവൻ തിരു-
ച്ചോരയിൽ കഴുകി-നമ്മെയെല്ലാം ശുദ്ധീ-
കരിച്ച വിശ്വസ്ത-സാക്ഷിയെ നിനച്ചു— സ്തുതി

4 ഏഴു പൊൻനിലവിളക്കുകളുള്ളിൽ-നിലയങ്കി ധരിച്ചും
ഏഴു നക്ഷത്രം വലങ്കയ്യിലും മാർവ്വിൽ പൊൻകച്ച പൂണ്ടും
വായിലിരുമുനവാളുമഗ്നിജ്വാല
പോലെ കണ്ണുമുള്ള-മാനവ മകനെ— സ്തുതി

5 കാലുകളുലയിൽ കാച്ചിപ്പഴുപ്പിച്ച-നല്ല പിച്ചളയ്ക്കൊത്തതും
ചേലോടു മുഖശോഭമാദിത്യൻ-ശക്തിയോടു പ്രകാശിക്കും
പോലെയും തല-മുടി ധവളപ്പഞ്ഞി
പോലെയുമിരിക്കുന്ന ദൈവപുത്രനെ— സ്തുതി

6 വളരെ വെള്ളത്തിന്നിരച്ചിലിനൊത്തതും-ശവക്കല്ലറയിൽനിന്നു
വെളിയെ മരിച്ചോരുയിർത്തുവരുവാനാ-യുക്ക വല്ലഭമുള്ളതും
എളിയജനം ചെ-വിക്കൊൾവതുമായ
വലിയ ഗംഭീര-ശബ്ദമുള്ളോനെ— സ്തുതി

7 വലിയ ദൈവദൂതന്റെ ശബ്ദവും-ദേവകാഹളവും തന്റെ
വിളിയോടിടകലർന്നു മുഴങ്ങവെ-വാനലോകത്തിൽനിന്നേശു
ജ്വലിക്കുമഗ്നിമേ-ഘത്തിൽ വെളിപ്പെട്ടും
കലങ്ങും ദുഷ്ടർ-തന്മക്കളാനന്ദിക്കും— സ്തുതി

8 മന്നവമന്നനാകുന്ന മശിഹായെ-മഹാ സേനയിൻ കർത്തനേ
മണ്ണും വിണ്ണും പടച്ചവനെ മനുവേലെ-മനുനന്ദനനെ പര-
നന്ദനനെ മരി-നന്ദനനെ രാജ-
നന്ദനനെ നിങ്ങൾ-നന്ദിയോടു പാടി— സ്തുതി

9 ഹല്ലേലൂയ്യാ പാടി സ്തുതിപ്പിൻ യേശുവെ-യേശുനാമത്തിന്നു ജയം
അല്ലലെല്ലാമവനകലെക്കളയുമെ-യേശുരാജാവിന്നോശന്ന !
നല്ലവനാമേശു-നാഥൻ വരും സർവ്വ
വല്ലഭ ! യേശുവേ-വേഗം വരേണമേ— സ്തുതി

---

## 26 ചെഞ്ചുരുട്ടി ആദിതാളം

### പല്ലവി

സ്തോത്രം ചെയ്തീടുവേൻ
ക്രിസ്തുയേശുവെ ! ഞാൻ
നിത്യം ദേവാ ! നീ തുണ ചെയ്യാൽ-ചെയ്യാൽ— യേശു

### ചരണങ്ങൾ

1 ദുരിതങ്ങൾ അവൻ തൻ-കുരുതിയിൽ കഴുകി
തിരുരക്തത്താലെൻ രക്ഷ-ചെയ്യാൻ-ചെയ്യാൻ— യേശു

2 ധരിത്രിജീവനത്തിൽ-തിരുകൃപാ ഗുണത്താൽ
അരികിൽ നിന്നുപദേശം-ചൊന്നാൻ-ചൊന്നാൻ— യേശു

3 സ്തുതിച്ചേശുഗുരുവെ-ഭജിച്ചിങ്ങു വസിച്ചാൽ
നശിച്ചുപോകാതെ മോക്ഷം-ചേരാം-ചേരാം— ആത്മം

4 ക്രിസ്തുവിൻ നാമം-മാത്രമെൻ [1]ഗാനം
മൃത്യുവിൻ നേരംവരെ-എന്നും-എന്നും— ലോക

5 ധരണിവിട്ടുയരെ-പരനെ കണ്ടവനെ
മരണത്തിൻപിമ്പും സ്തോത്രം-ചെയ്യേൻ—ചെയ്യേൻ എന്നും

6 മേഘംപോലസംഖ്യം-മോക്ഷ ലോകസംഘം
രാഗം പാടുന്ന ക്രിസ്റ്റിൻ-സ്തോത്രം-സ്തോത്രം— എന്നും

7 പൊൻമുടികളെത്തൻ-സന്നിധൌ നിരത്തി
മന്നവർമന്നർ സ്തോത്രം-ചെയ്യും-എന്നും— മോക്ഷ

8 അവരോടു പരനെ അനുദിനം സ്തുതിപ്പേൻ
മനുവേലൻ തുണയായാൽ-ഭാഗ്യം-ഭാഗ്യം— യേശു

9 നിത്യപിതാവേ-സത്യസുതാത്മാ
സ്തോത്രംനിനക്കെന്നേക്കും-ആമെൻ-ആമെൻ— ദേവാ

---

## 27 ഡപ്പാ ആദിതാളം

### പല്ലവി

സ്തുതിതിങ്ങിയ-പരമണ്ഡല സുവിശേഷകനാമം
ശുഭമംഗല-മതിസംഭ്രമ സുഖശോഭന-ക്ഷേമം

### ചരണങ്ങൾ

1 കരുണാകര-തിരുമാർവ്വിനു വരഭൂഷണ-ദേവൻ
[2]ധരണീനര-നുയിരാൽ ഉയി-രരുളും നര-ജീവൻ— സ്തുതി

2 അതിസുന്ദര-ശുഭശോഭന മഹിമമുടി-ചൂടൻ
ക്ഷിതിമണ്ഡല-ദുരിതംപ്രതി-വനമുൾമുടി-ചൂടൻ— സ്തുതി

3 ഭുവനങ്ങളെ-ഞൊടികൊണ്ടുളവരുളും ബല-മുടയോൻ
ഭുവനെ തല-അടവാൻ ഇട കിടയാതവൻ-ആദയോൻ— സ്തുതി

4 പരിശുദ്ധത-കൃപ സത്യ സുഭാഗ്യാദിവി-മൂലം
മരണത്തിനു-വിധിപെട്ടവ-നുയിരേകിയ-കോലം— സ്തുതി

5 പുണ്യമാനുഷർ-ദൂതരോടു പു-കഴ്ത്തും ഉന്നത-വാഹനൻ
പുണ്യഹീനരോ-ശാനപാടി ഗ-മിച്ച ഗർദ്ദഭ-വാഹനൻ— സ്തുതി

6 ബലിപൂജക-ളഖിലങ്ങടെ-പ്രതിരൂപൻ അ-രൂപൻ
കല്മഷം നര-നൊഴിവാൻ നര-ബലി മർത്യസ-രൂപൻ— സ്തുതി

---

## 28 സുരുട്ടി ആദിതാളം

### പല്ലവി

ദേവനന്ദനാ വന്ദനം-ജീവനാഥനാം
ദേവനന്ദനാ വന്ദനം

---

1. ഗാനം=പാട്ടു. 2. ധരണി=ഭൂമി.

### അനുപല്ലവി

ദേവനന്ദനനേ പി-താവിൻ വലഭാഗത്തിൽ
മേവിക്കൊണ്ടു ദിനവും-ദിവ്യസ്തുതികളേൽക്കും— ദേവ

### ചരണങ്ങൾ

1 കന്യാനന്ദനാ വന്ദനം-ഭൂതലെ വന്ന
ഉന്നതാധിപാ വന്ദനം
മന്നിൽ ദുരിതം പൂണ്ടുഴന്നു പരിതാപപ്പെ-
ട്ടുന്ന മനുജരെക്ക-നിഞ്ഞു വീണ്ടുകൊണ്ടൊരു— ദേവ

2 ഘോരസർപ്പമാം സാത്താന്റെ-ശിരസ്സു ചത-
ച്ചൊരു നാഥനേ വന്ദനം
ക്രൂരവേദനയേറ്റു-കുരിശിൽ മരിച്ചുയിർത്തു
പാരം ബഹുമാനം പൂണ്ടാരോഹണമായോനെ— ദേവ

3 വേദകാരണ കർത്തനേ-സർവ്വലോകങ്ങൾ-
ക്കാദികാരണാ വന്ദനം
ഭൂതക്കും മനുജരിൻ-ജാതിക്കുമധിപനായ്
നീതിയോടു ഭരണം-ചെയ്തരുളുന്നവനാം— ദേവ

4 കരുണ നിറഞ്ഞ കർത്താവേ-അശുദ്ധി നീക്കാൻ
ഉറവ തുറന്ന ഭർത്താവേ
ദുരിതമൊഴിച്ചെങ്ങളെ-യരികിൽ വിളിച്ചുകൃപാ-
വരങ്ങൾ തന്നീടുവാൻ നിൻ-കരമലിഞ്ഞീടണമേ— ദേവ

---

## 29 പുന്നാഗവരാളി ആദിതാളം

### പല്ലവി

ദേവദേവനേ! [1]നമോസ്തു
ദേവജാതനേ! നമോസ്തു
ദേവ ആവിയെ! നമോ—

### അനുപല്ലവി

[2]ജീവവാപിയെ യഹോവ
അല്ഫാഒമേഗാ നമോസ്തു—ദേവ

### ചരണങ്ങൾ

1 മൂവരായരൂപിയായ് മുൻ
ആദി ആദി കാലം വാഴും
[3]പാവനാവീ! [4]അമലാ
പരാപരാ ദയാപരാ-ഒരു—ദേവ

2 ആദിയായനാദിയായ്
അരൂപിയായ് സ്വരൂപിയായ്
നീതിപൂർണ്ണജ്യോതിസ്സായ്
നിരന്തസർവ്വനാഥനായ്-ഒരു—ദേവ

3 ആറുലക്ഷണം തികഞ്ഞു
വേറില്ലാ അനന്തമേ
നാരിയിൽ പിറന്നു ചത്തു-
യിർത്ത ആദിഅനന്തമേ-ഒരു—ദേവ

4 സ്നേഹമായ് [5]സ്വയംഭൂവായ്
[6]സീമയററ നന്മയേ
ദേഹികൾക്കു വീണ്ടും മോക്ഷ
ജന്മം ഏകും അമ്മയേ-ഒരു— ദേവ

---

1. നമോസ്തു=സ്തോത്രം ഉണ്ടാകട്ടെ. 2. ജീവവാപി=ജീവന്റെ ഉറവ, (കുളം). 3. പാവനാവി=പരിശുദ്ധാത്മാവു. 4. അമലാ=പരിശുദ്ധനേ. 5. സ്വയംഭൂ=താനായിരിക്കുന്നവൻ. 6. സീമയററ=അതിരില്ലാത്ത.

## 30 പല്ലവി

യേശുവിനെ സ്തുതി നീ എൻ മനമേ
യേശുവിനെ സ്തുതി നീ-ക്രിസ്തു—

ചരണങ്ങൾ

നാശമില്ലാ സ്വർഗ്ഗ-വാസിയാം ദൈവ-
നന്ദനനാം പര-മേശ്വരനായ— യേശു

2

നാകത്തനരക ത്രി-ലോക സ്രഷ്ടാ നര-
ദേഹികൾക്കൊരു നവ-ലോകമുണ്ടാക്കും—
യേശു

3

ബേതലേ ജനിച്ചു ന-സ്രേത്തലേ-വളർന്നു
യെറുശലേമരിച്ചുയിർ-ത്തേയസ്സോടു ധരിച്ച-

4 യേശു

പാപികൾക്കരുൾ തരു-വാനിഹ-വസിച്ചു
ജീവവഴിയെ നര-ർക്കായിഹ തെളിച്ച—

5 യേശു

ബോധിച്ച സകലവും-സാധിച്ചിടാനും
മോദിച്ചു രക്ഷ സം-പാദിച്ചിടാനും- യേശു

6

വേദവചനപ്പൊരുൾ-ബോധമാവാനും
ബാധക വൈരി നീ-പാതനാവാനും—
യേശു

[മോശവത്സലം]

---

## 31 ക്യാപി രൂപകതാളം

പല്ലവി

യേശുവേ! യേശുവേ! ത്രി-ലോകരാജനേ!
ഹോശന്നാ സ്വർല്ലോക.രാജ-ന്നാലേലുയ്യാ—
യേശുവേ! യേശുവേ! ത്രിലോകരാജനേ!

ചരണങ്ങൾ

1 നാശമോ സന്താപമോ നി-ഴലിടാതെ നിൻ-മഹി-
മാസനേ സദാ ഭരിക്കും-നിത്യരാജനേ— യേശു

2 കോടി കോടി ദൂതർ ഗീതം-പാടി വാഴ്ത്തീടും-എന്നും
കോടിയായ്നിൻ പാദെ ദാസർ-കൂടി ആർത്തീടും— യേശു

3 ഘോരമാം നരക്കു മോക്ഷം-തേടിയ [1]പുരാൻ-ബാലർ
പാടുവാൻ രക്ഷാസന്തോഷം-നേടിയ മഹാൻ— യേശു

4 ആദിയും അനാദിയും നീ-ജ്യോതിമയമേ-മർത്ത്യ
ജാതികളെല്ലാരും വന്നാ-രാധന ചെയ്യും— യേശു

5 ഭൂതങ്ങൾ ലോകങ്ങൾ സൃഷ്ടി-മാനുഷമക്കൾ-സർവ്വ
ഭൂതരും സ്വർലോകരെല്ലാം-വാഴ്ത്തീടുമെന്നും—
യേശു

[മോശവത്സലം]

---

## 32 സുരുട്ടി ആദിതാളം

പല്ലവി

ശ്രീയേശു-നാഥനെന്നും-ജയമംഗളം—സത്യ
ത്രിലോക-ദേവനെന്നും-ശുഭമംഗളം

അനുപല്ലവി

ഭൂലോകത്തെ ചമച്ച-ശ്രീലോക-ദൈവസുതാ!
ക്രിസ്തേശു-നാഥനെന്നും-[2]സംസ്തുതി ഭവിക്ക ആമേൻ— ശ്രീ

---

1. പുരാൻ=ദൈവം. 2. സംസ്തുതി=നല്ല സ്തുതി.

ചരണങ്ങൾ

1 ആദിയുടൻ-അന്തവുമി-ല്ലാത്തവന്നു-മംഗളം
ആദിയോടു-രിതമൊ യി-ല്ലാത്തവന്നു-മംഗളം
നീതിസൂൎയ്യ-നായവന്നു-ജ്യോതിൎമ്മയ-നായവന്നു
ഖേദഹരം-ചെയ്യുവന്നു-ഭൂതലത്തി-ലിന്നുമെന്നും— ശ്രീ

2 പാതക-നി-വാരണ[1]ന്ന-നന്തരവും-മംഗളം
നീതിയെ നി-വൃത്തിചെയ്യു-കൎത്തനെന്നും മംഗളം
ആദിമാനു-ഷൻ പിഴച്ച-പാതകത്തെ-യാഹരിച്ച
ഭൂതലത്തി-ന്നായി കഷ്ട-വേദനയെ-ല്ലാം സഹിച്ച— ശ്രീ

3 ശത്രുവാം പി-ശാചിനെ ജ-യിച്ചവന്നു-മംഗളം
മൃത്യുവെ ജ-യിച്ചുയിൎത്തെ-ഴുന്നവന്നു-മംഗളം
സ്വസ്ഥാനം-ചേൎന്നവന്നു-വിസ്താരം-ചെയ്യുതിന്നു
തൽസ്ഥാന-പ്രഭാവത്തോ-ടിക്ഷിതി വരുന്നവന്നു— ശ്രീ

4 ദൈവമാം പി-താവിന്നിന്നു-മെന്നും ദിവ്യ-മംഗളം
ദൈവസുതൻ-ആവിക്കിന്നു-മെന്നും സ്തുത്യ-മംഗളം
ദൈവതാത-പുത്രനാവി-ക്കേവരാല്യ-മിങ്ങുമെങ്ങും
ജീവകാല-മൊക്കെ എന്നും-[2]ഭാവുകം ഭവിക്ക ആമേൻ— ശ്രീ
[മോശവത്സലം]

---

33

പല്ലവി

ഹാ ! കൂടി നാമെല്ലാരും ചേൎന്നു
പുകൾ കൊണ്ടാടണം—സ്വൎഗ്ഗ
വാതിലാകും യേശുനാഥനെ
വാഴ്ത്തിപ്പാടണം

ചരണങ്ങൾ

1 വേദനപ്പെട്ടും ഏഴകൾക്കഴല്ല തീരുവാൻ-വന്നു
[3]മേദിനിയതിൽ മാനുഷ്യാവതാരനായിതാ— ഹാ !

2 വാനവർ വാഴ്ത്തിപ്പാടുന്ന കൎത്തനായ താൻ-ദുഷ്ട
മാനവൻ ഈടേറുവാൻ ഒരടിമയായിതാ— ഹാ !

3 ആദരവററു ഭൂമിയിൽ വെറിയരാം നരർ-മര-
ണാധികളൊഴിവതിന്നു താണു ദേവനും— ഹാ !

4 സേനകളിൻ അധിപതി അവനെന്നാകിലും-നര
ജീവനെ [4]മീളാനവൻ തന്നുയിരിനെ വിട്ടാൻ— ഹാ !

5 [5]ദാരുണ മരണാധിയെ മരിച്ചുയിൎത്തിനാൻ-ഭൂ-
മണ്ഡലത്തിൽനിന്നുയിൎത്തു വിണ്ണിലെത്തിനാൻ— ഹാ !

6 പാപികൾക്കു പിതാവിനോടിരന്നു മോചനം-നിജ
പാദസേവക ജനങ്ങളെ രക്ഷചെയ്യുന്നോൻ— ഹാ !
[മോശവത്സലം]

---

1. അനന്തരം = പിന്നാലെ. 2. ഭാവുകം = ഭാഗ്യം. 3. മേദിനി = ഭൂമി.
4. മീളാൻ = രക്ഷിപ്പാൻ. 5. ദാരുണ = ഭയങ്കരമായ.

## 34 കല്യാണി ഏകതാളം

### പല്ലവി

സ്തോത്രം യേശുനാഥനേ! മനുവേലനേ! മനുവേലനേ!

### ചരണങ്ങൾ

1 പാത്രഹീന-നാകുമെന്നെ-പാർത്തു നിൻ ക-യ്യാലണച്ചു
ചേർത്തുകൊണ്ടെ-ന്റെ ദുരിതം-തീർത്തു രക്ഷി-ക്കേണമേ— സ്തോത്രം
2 വിണ്ണിലുമീ-മണ്ണിലും നീ-യെന്നപോലാ-രുള്ളഹോ
ഉന്നതനാ-കുന്ന യേശു-മന്നവരിൽ-മന്നനേ!— സ്തോത്രം
3 പൊന്നുലോകം-തന്നിൽനിന്നു-വന്ന ജീവ-നാഥനേ
എന്നപേക്ഷ-യ്ക്കിന്നു ചെവി തന്നു കേട്ടി-ടേണമേ— സ്തോത്രം
4 പാരമഴ-ലോട്ടുഴലും-പാപിയാമെ-ന്നെ വെടിഞ്ഞു
ദൂരവെ പോയീടരുതേ-ദാവീദിൻ കു-മാരനേ— സ്തോത്രം
5 താതനേ! എൻ-നാഥനേ-പാതകർ സ-ങ്കേതമേ
നീതിയോടെ-ഭൂതലം വാ-ണീടുവാൻ വ-രേണമേ— സ്തോത്രം

[യുസ്തുസ് യൌസേഫ്]

---

## 35 കൌശിക (ക്യാൽ) ആദിതാളം

### പല്ലവി

ശ്രീയേശുദേവാ സ്തുതി നിനക്കു—അതി
പ്രീതിയോടനുദിനം ചെയ്തീടുവേൻ

### ചരണങ്ങൾ

1
നിത്യവും ദൂ-ത ഗണാദികളാൽ—ബഹു
ഭക്തിപൂർവ്വം സ്തുതി-ലഭിച്ചീടുന്ന— ശ്രീ

2
മാനവവേ-ഷം വന്നു ധരിച്ചു—അവ-
മാനം എനിക്കായ്-സഹിച്ചവനാം— ശ്രീ

3
എൻദുരിതം-നിമിത്തം നിന്തിരു—1നിണം
ചിന്തി വൻദുരിതം-ഏററവനാം— ശ്രീ

4 [സ്വ-ർഗ്ഗേ
മൃത്യുവെ ജയി-ച്ചതിഘോഷത്തോടെ—
ശക്തിയോടകം പുക്കു-വസിച്ചീടുന്ന— ശ്രീ

5
അന്നവസ്ത്രാ-ദികൾ നൽകി എന്നും-എന്നെ
നന്നേ സൂക്ഷിച്ചു പരി-പാലിക്കുന്ന— ശ്രീ

6
രക്ഷകാ തിരു-നാമം കീർത്തിച്ചീടാൻ— മമ
പക്ഷമോടരുളുക-2ആശിസ്സുകൾ— ശ്രീ

[ദാവീദ് ഇസ്സാക്ക്.]

---

## 36

### പല്ലവി

മാനസമേ ശ്രീ-യേശുവെ ഭജ നീ
മതികെട്ടു പോകാതെ

### ചരണങ്ങൾ

1
മന്നവമന്നവ-നുന്നത നായക
നന്ദനനാം മനു-വേലനെ എന്നും—

2
ബേതലഹേംപുരി യതി-ലൊരു പശുശാലേ
യൂദജയായൊരു-നാരിയിൽ ജനിച്ചോൻ—

---

1. നിണം=രക്തം. 2. ആശിസ്സ്=അനുഗ്രഹം.

3

പാരിടരുടെ പര-മാധികൾ തീർപ്പാൻ
ക്രൂരതയേറിന-വേദന സഹിച്ചോൻ—

4

യെരുശലേംനഗരിയി-ലുയിരു വെടിഞ്ഞു
ഒരു കുരിശതില-ങ്ങേറി മരിച്ചോൻ—

5

നരകാരിഷ്ടത-തീർത്തുടനെ മുൻ
അരുൾപോൽ മൂന്നാം-ദിവസമുയിർത്തോൻ

6

നരരിപുവരനെ-ജയിച്ചതിമോക്ഷം
പരമണ്ഡലമതി-ലേറിയിരിപ്പോൻ—

[കെ. ഐ. വറുഗീസ്.]

---

## 37 ഖണ്ഡങ്ങൾ

1 [നു

അഖിലേശനന്ദനനു-അഖിലാണ്ഡനായക
അഖിലനുണ്ണുടയോരു-പരമേശനു [വനു
ഇഹലോകമതിൽ മനുജ-മകനായിവന്ന-
സകലാധികാരമുള്ള-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

2 [ല്യം

ദുരിതാഴിയതിൽ വീണ-പരിതാപമോടുഴ-
നരരോടുപെരുതായ-കരുണ പൂണ്ടു [നുടെ
കരളലിഞ്ഞുകനകതല-മതിൽമരുവുംതാത-
തിരുമാർവ്വ് വിട്ടോരു-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

3 [തലേം

ധരണിയതിലെളിയോരു നരനായി ബേ-
പുരിയിൽ തിരുവവതാരംചെയ്തുവന്നു [ളിൽ
പരിചോടുപന്തിരുവ-രോടും യൂദനഗരിക-
തിരുമൊഴികൾ പൊഴിഞ്ഞോരു-മനുവേല
ജയമംഗളം നിത്യ-ശുഭമംഗളം [നു

4 [യ്യം

കുഷ്ഠരോഗങ്ങളെയും-പൊട്ടിയ കണ്ണുകളെ-
മററും പല ദീന-മുള്ളോരെയും
മുററും സുഖമാക്കി- മൃത്യുവന്നോർകളെയും
പെട്ടെന്നുയിർപ്പിച്ച-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

5 [രിച്ചവനു

ഘനപീഡ പൂണ്ടവനു-കാൽവരിയിൽ മ-
ദിനമൂന്നിലുയിർത്തെഴുന്നു വന്ന പരനു [ത
കനകതലമെഴുന്നപിതൃ-വലമമർന്നുമദ്ധ്യസ്ഥ
കനിവിനോടു ചെയ്യുന്ന-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

6 [ലിച്ചിടവെ

കാഹളങ്ങൾധ്വനിച്ചിടവെ-മേഘാഗ്നിജ്വ
വേഗമോടു ദൂതഗണം-പാഞ്ഞു വരവെ
ലോകാവസാനമതിൽ-മേഘങ്ങളിൽകോടി
സൂര്യനെപ്പോലെ വരും-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

7 [ത്തിൽ

ശത്രുവാം സാത്താനെ-കെട്ടിവരിഞ്ഞാഴ-
ഇട്ടടച്ചു മുദ്രയും-വെക്കുന്നവനു [യിരമാ-
1ഇദ്ധരയെ പുതുതാക്കി-ഭക്തരോടിങ്ങാ-
ണ്ടുത്തമമായ്വാഴുന്ന-മനുവേലനു
ജയമംഗളം നിത്യ-ശുഭമംഗളം

8

പരമസുതരായോർക്കു-പാരിടമടക്കിയും
പരമസാലേംപുരി-പാരതിലിറക്കിയും
പരമസന്തോഷങ്ങൾ-പാരതിൽ വരുത്തി
പരിചോടു വാഴുന്ന-മനുവേലനു
ജയമംഗളം- നിത്യ-ശുഭമംഗളം.

[യുസ്തൂസ് യോസേഫ.]

---

# CHRISTMAS LYRICS

# ക്രിസ്തുമസ് ഗീതങ്ങൾ

## 38

ക്യാൽ — ആദിതാളം

1

ഇന്നു നമുക്കേകശിശു ജാതനായിതാ- ചിത്രം
ഇന്നു നമുക്കേകപുത്രൻ നല്കപ്പെട്ടല്ലോ

2 [നല്ല

ആധിപത്യംആയവൻതൻതോളിലിരിക്കും-
ആലോചനക്കാരനെന്നു തന്നുടെ നാമം

---

1. ഇദ്ധരയെ = ഈ ഭൂമിയെ.

5 നാരിയിൽ പിറന്ന ദേവ-നേറെ വേദന സഹിച്ചു
പാരിടത്തിൽ വന്ന ചര്യ-യിത് വിസ്മയം വരം—രാജരാജ ദൈവജാതൻ

[മോശവത്സലം]

---

## 43 ഹിന്ദുസ്ഥാൻ ആദിതാളം

### പല്ലവി

അതിമംഗല കാരണനേ!
സ്തുതിതിങ്ങിയ പൂരണനേ!

### അനുപല്ലവി

വാഴ്വാൻ വിൺ തുറന്നൂഴിയിൽ പിറന്ന
വല്ലഭതാരകമേ— അതി

### ചരണങ്ങൾ

1 മതിമങ്ങിയ ഞങ്ങളെയും വിധിതിങ്ങിയോർ തങ്ങളെയും-നിൻെറ
മാ മഹത്വം ദിവ്യ-ശ്രീത്വവും കാട്ടുവാൻ വന്നതോ? [2]പുംഗവനേ— അതി

2 മുടിമന്നവർ മേടയെയും-മഹാ ഉന്നത വീടിനെയും-വിട്ടു
മാട്ടിടയിൽ പിറ-ന്നാട്ടിടയർ തൊഴാൻ-വന്നതോ? ഈ ധരയിൽ— അതി

3 തങ്കക്കട്ടിലുകൾ വെടിഞ്ഞു-പശുത്തൊട്ടിയതിൽ കിടന്നു-ബഹു
കാററുമഞ്ഞിൻ കഠി-നത്തിലുൾപ്പെട്ടു മാ-കഷ്ടം സഹിച്ചതോ? നീ— അതി

4 ദുഷ്ടപേസ്സന്നം ഓട്ടുവാനും-ശിഷ്ടർവാസ്സണം പാട്ടുവാനും നിന്നെ
വിണ്ണുടരുന്നവർ-ഉമ്പരെന്ന്യേ വാഴാൻ-ഏററ നിൻ കോലമിതോ?— അതി

5 എല്ലാ പാപങ്ങളുമകലാൻ-ജീവദേവവരം ലഭിപ്പാൻ-ഠരം നിൻ
പാങ്ങെന്ന്യേ വേറൊന്നും-പുംഗവാ നിന്തിരു-മേനിക്ക കണ്ടീലയോ?— അതി

[ദാവീദു ഇസ്ഹാക്ക്]

---

## 44 ചെഞ്ചുരുട്ടി ആദിതാളം

1

നരർ രക്ഷപെടുവാൻ-തിരുജീവൻവെടി- [വാൻ
ധരണിയിൽ യേശുദേവൻ
വന്നാൻ വന്നാൻ— നെഞ്ചേ!

2

വാനത്തിൻ രാജൻ-സേനകൾക്കീശൻ
ജ്ഞാനസൽഗുരുനാഥൻ
വന്നാൻ വന്നാൻ— നെഞ്ചേ!

3

ദൈവപിതാവിൻ-ദിവ്യകുമാരൻ
ഭൂവിൽ തൻ ഹിതം ചൊല്ലാൻ
വന്നാൻ വന്നാൻ— നെഞ്ചേ!

4

മൃത്യു ഇല്ലാത്തോൻ-നിത്യനും ആയോൻ
മർത്യനായ് പാരിടത്തിൽ
വന്നാൻ വന്നാൻ— നെഞ്ചേ!

5

ശാപങ്ങൾ തീർപ്പാൻ-വാഴ്വെങ്ങും ചേർപ്പാൻ
ദേവൻ മാനുഷ്യനായി
വന്നാൻ വന്നാൻ— നെഞ്ചേ!

6

ആശക്കു യോഗ്യൻ-യേശു എൻ പ്രിയൻ
മോശനാശങ്ങൾ തീർപ്പാൻ
വന്നാൻ വന്നാൽ— നെഞ്ചേ!

[മോശവത്സലം]

---

1. വരം=ശ്രേഷ്ഠം.
2. പുംഗവൻ=ശ്രേഷ്ഠൻ.

## 45 ആഹരി — ആദിതാളം

1
അത്ഭുതനേ യേശുനാഥാ,
അത്യുന്നതാ ദൈവസുതാ സ്വാമീ—ഭവാൻ
അടിമയെപ്പോൽ പുൽക്കൂട്ടിൽ
അവതരിച്ചതതിശയമേ നാഥാ !

2
ആക്കം അടുപ്പാൻ 1അരിതാം
ആനന്ദമോക്ഷമഹിമ എല്ലാം—ഭവാൻ
ആകവെ വിട്ടിങ്ങു വന്നു
യാചകനെപ്പോലുദിച്ചോ ? നാഥാ

3
ഉന്നതാ ! മഹേശ്വരനേ !
ഉൾക്കരുണ ഏറിയതാലല്ലോ—ഭവാൻ
ഉള്ള പ്രഭാവം വെടിഞ്ഞു
പുല്ലിലുറങ്ങാൻ തുനിഞ്ഞോ ? നാഥാ !

4
എണ്ണമെന്യേ ദൂതസംഘം [ഭവാൻ
എന്നും നിന്നെ കീർത്തിച്ചല്ലോ-സ്വാമീ—
എങ്ങും വ്യാപിയായിരിക്കെ
എന്നെപ്പോൽ ജഡം ധരിച്ചോ നാഥാ !

5
ഓടിവന്നോ എൻ നിമിത്തം [ഭവാൻ
ഓർത്തലിഞ്ഞോ നിൻ മനമെൻ-സ്വാമീ—
ഓരടിമ പോൽ നിലത്തിൽ
2ഓമനയില്ലാതെ പള്ളികൊണ്ടോ ?

[മോശവത്സലം]

---

## 46 പരാളി — ആദിതാളം

1 [ദേവൻ
അത്ഭുതം കേളത്ഭുതം കേൾ-3ദേശികരേ-
ഈഭുവി പിറന്ന ചെയ്തി-ആലെലൂയ്യാ

2 [സ്വർഗ്ഗ
ആട്ടിടയരാം ഞങ്ങൾക്കു-ദേശികരേ-
കൂട്ടമെല്ലാം കാണപ്പെട്ടോർ-ആലെലൂയ്യാ

3 [കാവൽ
പാർത്തു ഞങ്ങളാട്ടിൻകൂട്ടം-ദേശികരേ-
കാത്തുകൊണ്ടു നില്ക്കുന്നേരം-ആലെലൂയ്യാ

4 [ഞങ്ങൾ
കർത്തൃതേജസ്സു ജ്വലിച്ചു-ദേശികരേ-
എത്രയും പരിഭ്രമിച്ചു-ആലെലൂയ്യാ

5 [നിങ്ങൾ
ദൂതവാക്യമപ്പോളുണ്ടായ് ദേശികരേ-
ഭീതിപോക്കിയാലുമെന്നു-ആലേലൂയ്യാ

6 [എങ്ങും
നല്ല വാർത്ത കൊണ്ടുവന്നേൻ-ദേശികരേ-
4കല്യമോദമുളവാക്കും-ആലെലൂയ്യാ

7 [യിന്നു
രക്ഷകനേകൻ നിങ്ങൾക്കു ദേശികരേ-
ഇക്ഷിതിയിൽ ജാതനായി-ആലെലൂയ്യാ

8 [ക്രിസ്തു
ദാവീദിൻെറ പട്ടണത്തിൽ-ദേശികരേ-
ദേവനവതാരനായി-ആലെലൂയ്യാ

9 [സ്തുതി
ഉന്നതത്തിൽ ദൈവത്തിന്നു-ദേശികരേ-
എന്നുമെ മഹത്വം കീർത്തി-ആലെലൂയ്യാ

10
മേദിനിയിൽ സമാധാനം-ദേശികരേ-നര-
ജാതികൾക്കൊക്കെ സംപ്രീതി-ആലെലൂയ്യാ

11 [സ്വർഗ്ഗ
സ്തോത്രഗീത5മേവം പാടി-ദേശികരേ-
കർത്തൃദൂതർ പോയശേഷം-ആലെലൂയ്യാ

12 [ദൂതർ
ചെന്നവിടെ കണ്ടു ഞങ്ങൾ-ദേശികരേ-
ചൊന്ന ലക്ഷ്യം സൂക്ഷ്മംതന്നെ-ആലെലൂയ്യാ

13 [നിങ്ങൾ
ഉത്തമഗീതങ്ങൾ പാടി-ദേശികരേ-
6ആത്തമോദം പാർത്തീടുവിൻ-ആലെലൂയ്യാ

14 [ഭൂമൌ
ആലെലൂയ്യാ വാനം ഭൂമി ! ധർമ്മസൂര്യൻ-
മേലിൽ നിന്നിറങ്ങി ചിത്രം-ആലെലൂയ്യാ

[മ. ജ. കൊച്ചുകുഞ്ഞ്]

---

1. അരിതാം=കഴിയാത്തുള്ള. 2. ഓമനയില്ലാതെ=വിശേഷതയില്ലാതെ. 3. ദേശികർ=ഗുരുക്കന്മാർ. 4. കല്യമോദം=വലിയ സന്തോഷം. 5. ഏവം=ഇപ്രകാരം. 6. ആത്തമോദം=ബഹുസന്തോഷം.

# THE PASSION

# കഷ്ടാനുഭവം

## 47 ഉശേനി — ആദിതാളം

1 മറുദിവസം മറിയമകൻ
യെറുശലേമിൽ വരുന്നുണ്ടെന്നു
അറിഞ്ഞു ബഹു ജനമവനെ
എതിരേല്പാൻ പുറപ്പെട്ടു പോയ്

2 ഈത്തപ്പന കുരുത്തോലകൾ
ചേർത്തു കയ്യിൽ എതിരേററു
ചീർത്തമോദം പൂണ്ടവനെ
വാഴ്ത്തി മഹാനന്ദത്തോടെ

3 മന്നവനാം ദാവീദിന്റെ
നന്ദനനു ഹോശിയന്നാ!
ഉന്നതങ്ങളിൽ ഹോശന്നാ
എന്നട്ടഹാസിച്ചു ചൊല്ലി

4 കർത്താവിന്റെ തിരുനാമത്തിൽ
വരുമിസ്രായേലിൻ രാജാവു
വാഴ്ത്തപ്പെട്ടോനാകയെന്നു
ആർത്തവർ കീർത്തിച്ചീടിനാർ

5 കഴുതക്കുട്ടി കണ്ടിട്ടേശു
കയറിയതിന്മേലിരുന്നു
അരുതു ഭയം നിനക്കേതും
വരമസീയോന്മല മകളേ!

6 കണ്ടാലും നിന്മഹീപൻ
കഴുതക്കുട്ടിപ്പുറത്തുകേറി-
ക്കൊണ്ടുവരുന്നെന്നെഴുതീ-
ട്ടുണ്ടതുപോൽ നിവൃത്തി വന്നു

7 പരമനോടു കൂടെ വന്ന
പുരുഷാരം മുന്നടന്നു
മരിച്ചവരിൽ നിന്നവൻ ലാ-
സറിനെ നാലാംദിനമുണർത്തി

8 എന്നു സാക്ഷി പകർന്നിരുന്നോ-
രെന്നതു കേട്ടുടൻ ജനങ്ങൾ
വന്നു മഹാനന്ദത്തോടു
മന്നവനെ എതിരേററു

9 അരിശം പൂണ്ടു പരീശർ തമ്മിൽ
പറഞ്ഞു നമുക്കൊരു ഫലവും
വരുന്നില്ലെന്നു കണ്ടോ ലോകം
അവനോടിതാ ചേർന്നുപോയി!

10 അഴകിയൊരു മണവാളനേ
കുഴലിണയെ കരുതിവന്ന
അഴകിനാറുമിപ്പുഴുതിയാളെ
കഴുകി നിന്റെ കാന്തയാക്ക!

[യൂന്നുസ് യൌസേഫ്.]

---

## 48 പുന്നാഗവരാളി — മുറിയടന്തതാളം

### പല്ലവി

പരമതനയനാകും-യേശുദേവകുമാരനും
പരിഭ്രമിച്ചും വലഞ്ഞും വ്യസനപ്പെട്ടും തുടങ്ങി

### ചരണങ്ങൾ

1 മരണംവരെയുമെന്റെ-ദേഹി മഹാ ദുഃഖത്തിൽ
മരുവുന്നെന്നോടുകൂടെ-നിങ്ങളുണർന്നിരിപ്പിൻ— പരമ

2 എന്നവരോടു ചൊല്ലി-മുന്നോട്ടല്പം ചെന്നുടൻ
മണ്ണിൽ മുഖം കവിണ്ണു-വീണു പ്രാർത്ഥിച്ചാനേശു— പരമ

3 കഴിയുമെന്നാലാനേരം-ഒഴിഞ്ഞു നീങ്ങിപ്പോകേണം
കഴിയുമേ നിന്നാലെല്ലാം-അബ്ബാ പിതാവേ! താതാ!— പരമ

4 ഇപ്പാനപാത്രമെന്നിൽ-നിന്നു നീക്കിക്കൊള്ളുക
അബ്ബാ പിതാവേ! പരി-ശുദ്ധമുള്ള ദൈവമേ!— പരമ

5 എന്നാലുമെന്നിച്ഛയിൻ-വണ്ണമല്ല പിതാവേ
നിന്നിച്ഛയിൻവണ്ണമാ-കുന്നതു നല്ലതെന്നാൻ— വരമ
6 വാനിൽനിന്നൊരു ദൈവ-ദൂതനേശുനാഥന്നു
കാണായ്വന്നിതന്നേരം-അവനെ ശക്തിപ്പെടുത്താൻ— വരമ
7 അത്യാസന്നസ്ഥിതിയി-ലായി വന്നോരളവിൽ
അത്യന്ത ശ്രദ്ധയോടെ-പ്രാർത്ഥിച്ചാൻ യേശുദേവൻ— വരമ
8 തിരുമേനിയിൽനിന്നയ്യോ-കറയില്ലാത്ത വിയർപ്പു
തറയിൽ വീണു വലിയ ചോരത്തുള്ളികൾ പോലെ— വരമ
9 ഇപ്പാടുകളെല്ലതി-ന്നിപ്പാപിയല്ലോ ഹേതു
ഇപ്പുണ്യത്തിന്നീടാമോ?-ഇപ്പുഴു നിന്നടിമ— വരമ

[യുസ്തൂസ് യൌസേഫ്]

---

**49** ക്യാൽ ആദിതാളം

## പല്ലവി

ഹാ! എന്തിപ്പാടയ്യോ! ഞാൻ
എന്തു തരുവേൻ ഇതിന്നീടയ്യോ!

## അനുപല്ലവി

ആനന്ദക്കാതലേ! വിഴ-
യാളികൾക്കു മോക്ഷവാതിലേ!

## ചരണങ്ങൾ

ഗത്ത്ശമനസ്ഥലെ പോവതും-അതിൽ
കുതുകപ്പൂങ്കാവനേ മേവതും
അത്ഭുതമേ! മനം നോവതും-ഉള്ളിൽ
അളവില്ലാ ദുഃഖം അതാവതും—

2

മുഴങ്കാൽ കുത്തിനിന്നു താണതും-മുമ്മ
ടങ്ങു മുഖം താഴ്ത്തി വീണതും
നുറുങ്ങി മനം നൊന്തു കേണതും-മനം
കലങ്ങി തവിച്ചേററം വാണതും—

3

അപ്പാ പിതാവേ! വിളിച്ചതും-ക്ലേശം
അകലെച്ചെയ്യെന്നപേക്ഷിച്ചതും
അപ്പിതാവിഷ്ടം ഉറച്ചതും-ഒരു
[1]സ്വൎഗ്ഗമാൻ ആശ്വസിപ്പിച്ചതും—

4

ആത്മം [2]പരിക്ലേശം കൊണ്ടതും-ചോര-
യ്ക്കൊപ്പം വിയർപ്പുടൻ പൂണ്ടതും
ശാസ്ത്രം തികച്ചെല്ലാമാണ്ടതും-തൻെറ
ദാസർ വിശ്വാസം കൈക്കൊണ്ടതും—

[മോശവത്സലം]

---

**50** ഇംഗ്ലീഷ് രൂപകതാളം

1

അയ്യയ്യോ! മഹാ ആശ്ചര്യം ഇതയ്യോ!
യേശുദേവൻ, പ്രിയനാഥൻ :—
നില്ക്കുന്ന ഭാവത്തെ നോക്കി ചിന്തചെയ്വിൻ

2

പുഴുവാം-പീലാത്തോസിൻ മുമ്പിലതാ!
പുണ്യനാഥൻ-പൂർണ്ണദേവൻ :—നില്ക്കുന്ന

3

ആടുപോൽ-അനങ്ങാതെപൊന്നുടയോൻ
പാടുനേടാൻ-നമ്മെ നേടാൻ:—നില്ക്കുന്ന

4

തിരുവുൾ-ഇരിപ്പെന്തിതാക്കറിയാം?
ദേവജാതൻ ഭൂവിൻ നാഥൻ :—നില്ക്കുന്ന

5

ജഗത്തിൻ-പാപഭാരത്താൽ ഞെരുങ്ങി
സ്വൎഗ്ഗനാഥൻ-ഉൾക്കലങ്ങി :—നില്ക്കുന്ന

6

നിനക്കായ്-കേൾക്കുകല്ലാം പാപി നെഞ്ചേ
നിർമ്മലൻ താൻ-നിത്യദേവൻ!—നില്ക്കുന്ന

[മോശവത്സലം]

---

1. സ്വൎഗ്ഗമാൻ=സ്വൎഗ്ഗത്തിൽനിന്നൊരു പുരുഷൻ. 2. പരിക്ലേശം=വലിയ ദുഃഖം.

## 51 ആഹരി ആദിതാളം

### പല്ലവി

എങ്ങോ ചുമന്നുപോകുന്നു ?-കുരിശുമരം
എങ്ങോ ചുമന്നുപോകുന്നു ?

### ചരണങ്ങൾ

1 എങ്ങോ ചുമന്നുപോകുന്നിങ്ങീ-കാനലിൽ നിന്റെ
അംഗം മുഴുവൻ തളർന്നയ്യോ!-എൻ യേശുനാഥാ— എങ്ങോ

2 പാപികളാലെ വന്ന-ഭാരച്ചുമടോ? ഇതു
ദേവാ നിൻ തോളിലേറ്റു-1വേവല്ലെടുന്നതും നീ— എങ്ങോ

3 ഭാരം വഹിപ്പാനേതും-2കായബലമില്ലാതെ
പാരം പരിശ്രമപ്പെ-ട്ടായാസത്തോടുകൂടെ— എങ്ങോ

4 കൈകാൽ തളർന്നും ഇരു-കണ്ണുകൾ ഇരുണ്ടും നിന്റെ
3മെയ്ക്കാന്തി വാടി ഏററം-നാവു വരണ്ടും അയ്യോ!— എങ്ങോ

5 കശ്മലദ്രോഹികളാൽ-കഷ്ടപ്പെട്ടതു കണ്ടാൽ
പൊട്ടും മനം എൻ ദോഷം-കൂടെ എടുത്തുംകൊണ്ടു— എങ്ങോ

6 വെച്ചും വിറച്ചും അടി-വെച്ചും പോകവെ ഒരു
വീഴ്ചകൂടാതെ ശീമോൻ-താനും പിന്തുടർന്നുകൊ— ണ്ടെങ്ങോ

7 മാതാവാ4തുരാ തന്റെ-ജ്ഞാതിജനങ്ങളോടും
മായമില്ലാതെ നാരി-കൂട്ടം വിലാപമോടും— എങ്ങോ

8 കൊല്ലാനോ നിൻ ദേഹത്തെ?-5വെല്ലാനോ മരണത്തെ?
എല്ലാ പാപങ്ങളെയും-ഇല്ലാതെ ആക്കുവാനോ?— എങ്ങോ

9 കുഞ്ഞക്കള്ളർ നടുവിൽ-കൊണ്ടെ തൂക്കീടുവാനോ?
ശണ്ഠാളന്മാരെ തൂക്കും-തലയോട്ടിൻ മേട്ടിന്നോ?— എങ്ങോ

10 നാശവിനാശനാ! സ-ർവ്വേശൻ യേശുദേവ! നിന്റെ
ദാസർ നാശം ഒഴിവാൻ-ഭാരം ചുമടും എടുത്തു— എങ്ങോ

[മ. ജ. കൊച്ചുകുഞ്ഞു്]

---

## 52 ആനന്ദഭൈരവി ആദിതാളം

### പല്ലവി

ദേവ ദേവ നന്ദനൻ-കുരിശെടുത്തു
പോകുന്നു കാണ്മിൻ പ്രിയരേ!

### അനുപല്ലവി

കാവിലുണ്ടായ ശാപം-പോവാനിഹത്തിൽ വന്നു
നോവേറ്റു തളർന്നയ്യോ-ചാവാനായ് ഗോല്ഗോഥാവിൽ— ദേവ

### ചരണങ്ങൾ

1 പരമപിതാവിനുടെ-തിരുമാർവ്വിലിരുന്നവൻ
പരമഗീതങ്ങൾ സദാ-പരിചിൽ കേട്ടിരുന്നവൻ— ദേവ

---

1. വേവല്ലെടുക = മഹാപ്രയാസത്തിലാക. 2 കായം = ദേഹം. 3. മെയ്ക്കാന്തി = ദേഹശോഭ. 4. ആതുരാ = പരവശാ. 5. വെല്ലാനോ = ജയിപ്പാനോ.

പരമദ്രോഹികളാകും-നരരിൽ കരളലിഞ്ഞു
സർവ്വമഹിമയും വിട്ടൂഴിയിങ്കൽ വന്നയ്യോ— ദേവ

2 കുററമററവൻ കനി-വററ പാതകനാലെ
ഒററപ്പെട്ടു ദുഷ്ടരാൽ-കെട്ടിവരിയപ്പെട്ടു
ദുഷ്ടകൈകളാലടി-പെട്ടുഴുത നിലംപോൽ
കഷ്ടം തൻ തിരുമേനി-മുററും ഉഴന്നു വാടി— ദേവ

3 തിരു1മുഖാംബുജമിതാ-അടികളാൽ വാടിടുന്നു
തിരുമേനിയാകെ ചോര-ഇറ്റിറ്റു ഒലിക്കുന്നു
2അരികളിന്നരിശമോ-കുറയുന്നില്ലല്ലവരേ
കുരിശിൽ തറയ്ക്കയെന്നു-തെരുതെരെ വിളിക്കുന്നു— ദേവ

4 കരുണ തെല്ലുമില്ലാതെ അരികൾ ചുഴന്നുകൊണ്ടു
ശിരസ്സിൽ മുൾമുടിവെച്ചു തിരുമുഖം തുപ്പി ഭാര-
കുരിശങ്ങെടുപ്പിച്ചയ്യോ-കരയേററീടുന്നിതാ കാൽ-
വരിമലയിങ്കൽ തന്നെ-കുരിശിച്ചീടുവാനായി— ദേവ

5 കുററമററവൻ പാപ-പ്പെട്ടവൻപോൽ പോകുന്നു
ദുഷ്ടർ കൂട്ടം ചുഴന്നു-ഏററം പങ്കം ചെയ്യുന്നു
പെററ മാതാവങ്ങയ്യോ-പൊട്ടിക്കരഞ്ഞിടുന്നു
ഉററ നാരിമാർ-കൂട്ടം ഏത്രയുമലറുന്നു— ദേവ

6 എത്രയും കനിവുള്ള-കർത്താവേ! ഭർത്താവേ! ഒരം
ചത്ത ചെല്ലാം പാപിമേ-ലെത്ര സ്നേഹം നിനക്കു
കർത്താവേ! നീ നിൻെറ രാ-ജ്യത്തിങ്കൽ വരുമ്പോളീ
ഭൃത്യനെയും കൂടെയ-ങ്ങോർത്തുകൊണ്ടീടണമേ— ദേവ

[യുസ്തൂസ് യോസഫ്]

---

**53** കർണ്ണാടകം ആദിതാളം

1 ദൈവമേ! എൻ ദൈവമേ!
എന്നെ നീ കൈവിട്ടതു
എന്തിനെന്നിമ്മാനുവേൽ
സന്താപാൽ വിളിച്ചിതു

2 സൂര്യശോഭ മാറിപ്പോയ്
രാത്രിപോൽ മദ്ധ്യാഹ്നമായ്
ക്രിസ്തുനാഥൻ പാപിക്കായ്
ക്രൂശിൽ തൂങ്ങുന്നയ്യയ്യോ

3 നന്മ ചെയ്വാനോടിയ
നാഥാ നിൻ തൃപ്പാദങ്ങൾ
വന്മുറിവുകൊണ്ടോരാണി-
യിൽ പതിഞ്ഞു തൂങ്ങുന്നു

4 സാസ്ഥ്യം തന്ന യേശുവിൻ
തൃക്കൈകൾ രണ്ടാണിയാൽ
മർത്ത്യപാപത്തിൻ നിമിത്തം
ചേർത്തറഞ്ഞു തൂങ്ങുന്നു

5 പാറകൾ പിളരുന്നു
പാരിടം കുലുങ്ങുന്നു
കീറി തിരശ്ശീലയും
മേലിൽനിന്നു കീഴറ്റം

6 പാപിയെ നിൻ പാപത്താൽ
പുണ്യനാഥൻ യേശു താൻ
പാരിന്നും പരത്തിന്നും മ-
ദ്ധ്യേ മരത്തിൽ തൂങ്ങുന്നു

7 നിൻെറ പേർക്കു ചാകുവാൻ
നില്ക്കുന്നേശു ക്രൂശിന്മേൽ
തൻെറ ശത്രു കാണ്‌ക പാപീ
താണയുള്ളൊരാടുപോൽ

8 നമ്മുടെ സ്രഷ്ടാവിവൻ
സർവ്വലോകനാഥൻ താൻ
നമ്മുടെ പാപം ചുമന്നു
നില്ക്കുന്നയ്യോ ക്രൂശിന്മേൽ

---

1. മുഖാംബുജം=മുഖമാകുന്ന താമരപ്പൂവ്. 2. അരികൾ=ശത്രുക്കൾ.

9 മന്നവാ എൻ യേശുവേ!
എന്നെ ഓർത്തുകൊള്ളുകേ
നിന്റെ പുണ്യത്തിൽ ഒരംശം
എന്റെ രക്ഷയാക്കുകേ.

[മോശവത്സലം]

---

## 54 ശങ്കരാഭരണം ആദിതാളം

[൮-ാം ഗീതം പോലെ]

പല്ലവി

സത്യഗുരോ യേശുനാഥാ! സർവ്വപുണ്യജന
നിത്യരക്ഷ തൻമൃത്യുവാൽ സമ്പാദിച്ചോനേ

ചരണങ്ങൾ

1 മാനുഷരെ രക്ഷിപ്പാനായ്-മാന്യം വെറുത്ത
മാനുഷവേഷം എടുത്ത-മഹാ ദൈവമേ!— സത്യ

2 ഭൂതലത്തിൽ സഞ്ചരിച്ചു-ഭൂഷണം ചെയ്തു
ഭൂമിയിൽ നന്മ നിറച്ച-ഭാഗ്യകർത്താവേ!— സത്യ

3 ഇഷ്ടമുള്ള ദൈവപുത്രൻ-ദുഷ്ടന്മാർക്കായി
കഷ്ടപ്പെട്ടരിഷ്ടം നീക്കി-സംപൂർണ്ണമായി— സത്യ

4 ശത്രുക്കൂട്ടം മശിഹായെ-1വ്യാഘ്രങ്ങൾ പോലെ
യാത്രയായി രക്ഷകനെ-ഉപദ്രവിപ്പാനായ്— സത്യ

5 ചെന്നു അവർ അന്നേരം-ചെയ്തു ദോഷങ്ങൾ
എന്നു ഏവർ ചൊല്ലി തീരും-അദ്ദുരിതങ്ങൾ— സത്യ

6 ചീർത്തു ബഹു ഹാസ്യം ചൊല്ലി-വൈരാഗ്യം പൂണ്ടു
പാർത്തലത്തിൽ മർത്ത്യർ പരി-ഹാസങ്ങൾ ചൊന്നാർ— സത്യ

7 മെയ്യിങ്കലേററ ദണ്ഡങ്ങൾ-മ്ലേച്ഛന്മാർ മൂലം
കയ്യാലും കോലാലും എത്ര-യോ അഹോ പാരം— സത്യ

8 2ഖലന്മാർ പിടിച്ചീശോയെ കള്ളനെപ്പോലെ
കലഹത്തിൽ ബലത്തോടു-വലിച്ചതുപോലെ— സത്യ

9 പിന്നെ അവർ യേശുവിനു പീഡകൾ ചെയ്തു
അന്നാസിൻ മുമ്പിൽ കൊണ്ടു നി-റുത്തി അന്നേരം— സത്യ

10 മേല്പട്ടക്കാരനവൻ താൻ-അക്കാലത്തിങ്കൽ
തല്പരനീശോയോടേറെ-ചോദ്യങ്ങൾ ചെയ്തു— സത്യ

11 സകലേശൻ അരുൾചെയ്തു സാവധാനത്തിൽ
അകലെ നിന്നൊരു ഖലൻ-അടിച്ചന്നേരത്തിൽ— സത്യ

12 തന്മുഖത്തിങ്കലും തുപ്പി-ചെയ്തു കഷ്ടമഹോ
ജന്തുവോടിതു ചെയ്യുമോ-നീചമാനുഷർ— സത്യ

13 ദൈവസുതൻ പോന്തിയുപീ-ലാത്തൻ മുമ്പാകെ
ചെന്നു പല പാടുപെടാ-നും മനസ്സായി— സത്യ

14 കുരിശിലപ്പോൾ ഈശോയെ-ക്രൂശിപ്പാനായി
വൈരികൾക്കനുവാദം കൊടു-ത്താനവനുടൻ— സത്യ

15 വലിയ തടിയാം കുരിശു-വഹിപ്പതിനായി
ബലാല്ക്കാരം ചെയ്താരവർ-യേശുനാഥനെ— സത്യ

---

1. വ്യാഘ്രങ്ങൾ=കടുവാകൾ. 2. ഖലന്മാർ=ദുഷ്ടന്മാർ.

16 ചെന്നു വരൻ ഗോൽഗോഥായിൽ-ക്രൂശിന്നെക്കൊണ്ടു
വന്നു അപ്പോൾ ഘാതകന്മാർ-ക്രൂശിപ്പാനായ്— സത്യ

17 ആണി തറച്ചുടനെ തൂക്കി-ആലോകർ കൂടി
മാനഹീനം ഭാഷിച്ചു നാ-നാവിധത്തിങ്കൽ— സത്യ

18 കുരിശും പൊക്കി നിറുത്തി-പാറയിലയ്യോ
ഞരമ്പു വലിദുഃഖമോ-ഇതു താൻ പൊരായ്കോ— സത്യ

19 ബുദ്ധിയററ സൃഷ്ടികളും-സൂര്യാദികളും
ബദ്ധതയോടു തുടങ്ങി-പ്രലാപിച്ചഹോ— സത്യ

20 കല്ലുകളും പൊട്ടി ഹാഹ-ദുഃഖത്താൽ യഥാ
കല്പിച്ച മനസ്സേ നീയും-ചെയ്യായോ തഥാ— സത്യ

21 എൻ ദോഷത്താലല്ലയോ കാ-രുണ്യനാഥനേ
നിൻ ദേഹി ദേഹത്തിൽ നിന്നും-ബാധകമററു— സത്യ

22 ഘോര ദുഃഖ മൃത്യു ഇവ-എക്കാലത്തിലും
സാരമായോർക്ക മനമേ-എൻ ജീവനാന്തം— സത്യ

---

**55** ആഹരി ആദിതാളം

### പല്ലവി

കണ്ടോ-കുരിശുമരത്തിൽ-മശിഹാ തൂങ്ങി
കൊണ്ടു മരിച്ചു നിലത്തിൽ—

### ചരണങ്ങൾ

1 അക്രമത്താൽ നരകെ-ഒക്കെയും വീഴുമെന്നു
ദുഃഖം മനസ്സിൽ തിങ്ങി-മെയ്യും മുറിവതേറു— കണ്ടോ!

2 സകല ഭുവനമൊരു-1ശകലപ്രമാണമുള്ളോൻ
അഖില വാസികൾക്കൊരു-ഗതി വരുത്തീടാനിന്നു— കണ്ടോ!

3 നാവും വരണ്ടു ദാഹം-നോവുംകൊണ്ടുടൽ തള-
ന്നാകാശഭൂമദ്ധ്യേ 2നിരാധാരം തൂങ്ങുന്നതും— കണ്ടോ!

4 3ജ്യോതിർമയനവൻെറ-വേദന സഹിയാഞ്ഞോ
ആദിത്യനും വിറച്ചു-ഖേദംപൂണ്ടിരുളുന്നു— കണ്ടോ!

5 തന്മാർവ്വിൻ മറിവിൽ നി-ന്നിന്നിലത്തിൽ ചൊരിഞ്ഞ
പൊൻകുരുതി ജലത്തി-ന്നെന്തു വകരുണ്ടു? കണ്ടോ!

6 എൻ ആത്മസ്നേഹിതാ നീ-നിൻപുണ്യത്താലടിയ-
ന്നെൻപാപത്തിൻ മോചനം-തന്നനുഗ്രഹിച്ചാലും— കണ്ടോ!

[മോശവത്സലം]

---

**56** തോടി ആദിതാളം

### പല്ലവി

വീണാൾ സീയോൻകുമാരി-താണാഴലാഴിയിൽ
പ്രാണനാഥൻെറ തിരു-മേനി ക്രൂശിന്മേൽ കണ്ടു—വീണാൾ

---

1. ശകലപ്രമാണമുള്ളോൻ=സാരമില്ല എന്നു വിചാരിക്കുന്നവൻ. 2. നിരാധാരം=താങ്ങുകൂടാതെ. 3. ജ്യോതിർമയൻ=പ്രകാശരൂപൻ.

അനുപല്ലവി

കാണുന്നിതാരയ്യോ എൻ-പ്രാണനാഥനോ ക്രൂശിൽ
ആണിമേൽ തൂങ്ങുന്നിതെ-ന്താനന്ദമോ
ഞാനിനി പോകുന്നിതെങ്ങോ-ഇടം
കാണുന്നില്ലെനിക്കയ്യോ-കാണുന്നില്ലേ
മനുവേലനേ! യെന്നെ താനേ വിട്ടു നീ പോയോ
മാനസത്തികലിടി-വീണോയെന്നങ്ങലറി— വീണാൾ

ചരണങ്ങൾ

1 മന്നാ! കൃപാക്കടലേ!-എന്നുള്ളമുരുകുന്നേ
എന്നെയൻപോടു നോക്കീടു-ന്നതാലെ
എന്നിൽ പ്രേമത്തീയയ്യോ-നന്നായി ജ്വലിപ്പിക്കും തൃ-
ക്കണ്ണെന്തയ്യോ തിരു മുൻ-വന്നു നിന്നും
ഒന്നുപോലും നോക്കാതെ-നന്നായടച്ചിരിക്കു-
ന്നെന്നങ്ങവൾ ചൊല്ലിയും-കണ്ണീർ ചൊരിഞ്ഞുംകൊണ്ടു— വീണാൾ

2 അരുമയോടെന്നെ മുത്തും-തിരുവായിൽ നിന്നൊഴുകി
വരുന്ന തേനും പാലുമാം-പരമ ഭോജ്യം
പരിപൂർണ്ണമായെന്റെ ദാഹം-വിരവോടൊഴിച്ചെന്നുള്ളിൽ
പരമാനന്ദം തരുമെ-പരമ കാന്താ!
അരുമകാന്തായുൾവെന്തു-തിരുന്നിതാ നിന്നു നിൻ
തിരുവായടഞ്ഞതെന്തെ-ന്നലറിയലറിക്കൊണ്ടു— വീണാൾ

3 എന്നിൽ വെച്ചിട്ടുള്ളൊരു-നിന്നുള്ളിലെ പ്രിയത്താൽ
കണ്ണേ പ്രിയേ! എൻ-പ്രാവേ! എന്നു ചൊല്ലി
എന്നിരു കന്നങ്ങളിൽ-വന്നു ചുംബനം ചെയ്തു
എന്നുള്ളെല്ലാം കവരും-വണ്ണമയ്യോ
എന്നെത്താങ്ങിത്തഴുകും-പൊന്നിൻകരങ്ങളയ്യോ
പൊന്നേ! ക്രൂശിൽ വിരിപ്പാൻ-വന്നോ സംഗതിയെന്നു— വീണാൾ

[യുസ്തുസ് യൌസേപ്പ്]

---

## 57 മുഖാരി — അടതാളം

1

ഗോൽഗോഥാ മലമേൽ അതാ! പൊങ്ങി
കുരിശിനോട്ടുയരുന്നഹോ!-യേശു
കാൽകരങ്ങളിൽ-ആണി പാഞ്ഞയ്യോ
കായം ആവിയും വാടിയേ

2

ഞരമ്പുകൾ വെട്ടുന്നേ, ഉള്ളം വാടി
നാഡികൾ തുടിച്ചീടുന്നേ-കണ്ണുകൾ
കുരുതിപോൽ ചുവന്നീടുന്നേ-വെയിൽ
കൊണ്ടു മേനിയും വാടുന്നേ

3

വീണു വേദന പൂണ്ടു കാല്കരം
വിങ്ങി നീറി വലിക്കുന്നേ-നെഞ്ചേ
നാണിച്ചോ അടക്കുന്നു നീ ദുഃഖം
നാഥന്റെ പാടു കണ്ട പിൻ

4

ദാഹമേറുന്ന നാവുണങ്ങുന്നു
തല്ലുകൊണ്ടു പൊൻമേനിയിൽ-നോവു
ഏകമായ് നിറഞ്ഞീടുന്നേ! യേശു
എന്തോരത്ഭുത കാഴ്ചയോ!

5

നോക്കി, കണ്ണുനീർ ചിന്തി ചുംബിക്കു
നോവു തിങ്ങും തൃപ്പാദങ്ങൾ- നെഞ്ചേ
ആർക്കുവേണ്ടി? നിൻപേർക്കല്ലോ-യേശു
ആഞ്ഞു തൂങ്ങുന്നു ക്രൂശിന്മേൽ.

[മോശ വത്സലം]

## 58 ആഹരി — അടതാളം

### പല്ലവി

പാപീ! ഗോൽഗോഥാ മലമുകളിൽ
പ്രിയനാഥൻ-യേശുക്രിസ്തൻ
പാപികളുടെ പേക്കായ്
ചാകുന്നിതാ പ്രിയനാഥൻ

### ചരണങ്ങൾ

1 ഭുവിലുള്ള മർത്യരാകെ—ചെയ്തു
പാപം ബഹുതുകയാകെ—ദൈവ
കോപവും തീ സമമാകെ—ജ്വലി
ച്ചീ വിശ്വവും ഭസ്മമാകെ
ഏവം ആവതിനെ-യേശു ദൈവസുതൻ
കണ്ടു തീവ്രമോടി വന്നു
കോപം ശമിപ്പിപ്പാൻ— പാപീ

2 കല്പനകൾ പത്തിനേയും-മർത്യർ
സ്വല്പംപോലും ഭയമെന്ന്യേ-ലംഘി-
ച്ചല്പവും നന്മ ചെയ്യാതെ—നിത്യം
കീഴ്പ്പോട്ടിറങ്ങുകമൂലം
പേയിൻകൂപമതിൽ-കോടാകോടി വർഷം
ആധിയോടെരിവാൻ വിധി
നേടുന്നതു നീക്കാൻ— പാപീ

3 കാലും കയ്യും ശിരം ദേഹം—അടി-
യാലശേഷം മുറിവായി—ഭീതി
യാലുള്ളിലെ ക്രമം മാറി—നീതി-
യാലെ മാ ശാപങ്ങളേറ്റു
ഇരിമ്പാലും കരം-മുഷ്ടിയാലും അടി
ഇടിയാലും പരൻ കൊട്ടും-
വേദനയേല്ക്കുന്നു— പാപീ

4 സർവ്വശക്തൻ മുഴുശക്തി—തന്മേൽ
നിർവ്വാഹഭാരത്തെ ചേർത്തു—ദിവ്യ
ഗർവ്വഭാരത്തിൻ കീഴ് വീണു—ക്രിസ്തു
സർവ്വഭാരം തന്മേൽ ചേർത്തു
തിരുപൂർവ്വശക്തി-യേശു ഏറെ നീക്കി
നരദേഹശക്തിയോട-
തൊക്കെ ചുമക്കുന്നു— പാപീ

5 പാറകളും തെറിക്കുന്നേ—ഭൂമി
പാരം ഞെട്ടി വിറയ്ക്കുന്നേ—
സൂര്യൻ കാരുട്ടുപ്പിട്ടൊളിക്കുന്നേൻ തിര-
കീറി വഴി തുറക്കുന്നേ.
കരുണാകര നിൻ-തിരുപുണ്യരക്തം
പരനോടു നമ്മെ ഒരു-
മപ്പെടുത്തുന്നിതാ— പാപീ-

[മോശ വത്സലം]

---

## 59 പാർസി — ഏകതാളം

### പല്ലവി

കാൽവരി മലമേൽ മഹാ കാഴ്ച
കാണുന്നേൻ ഞാൻ ഹല്ലേലുയ്യാ

### ചരണങ്ങൾ

വാനം ഭൂമി പാതാളം സ്ഥിതി
മാറുന്നേ എന്തൊരത്ഭുതം— കാൽ

2

ലോകപാപത്തിൻ ശാപത്തെ പര-
ലോകനാഥൻ ഏറ്റിട്ടുന്നേ— കാൽ

3

ദിവ്യ ശക്തികൾ നീക്കി വല്ലഭൻ
തിരുബലിചെയ്തു തൂങ്ങുന്നേ— കാൽ

4

മരത്തിനാൽ വന്ന പാപ ശാപത്തെ
മരത്തിൽ തൂങ്ങിയകറ്റുന്നേ— കാൽ

5

പുണ്യവാൻ നീ നുറുങ്ങി ലോകർക്കു
പൂർണ്ണ മോചനം നേടുന്നേ— കാൽ

6

നീതി കാരുണ്യത്തെയും യേശുതാൻ
നിലകളിൽ നിറുത്തീടുന്നേ— കാൽ

7

അഭയം പ്രാപിച്ച അഗതികൾ രക്ഷ
അനുഭവിച്ചീടുന്നേ എന്നും— കാൽ

[മോശ വത്സലം]

---

## 60 ഉശേനി ആദിതാളം

[298-ാം ഗീതം പോലെ] പല്ലവി

വന്നേൻ കാൽവറി കുരിശതിൻ അരികെ-നോക്കി
നിന്നേൻ എൻ പാപബലിയായയവനെ

ചരണങ്ങൾ

1 എന്നെ പ്രതി മുറിഞ്ഞ കാൽകരങ്ങൾ—ക്ഷീണം
ഏറെ സഹിച്ച തിരു അരുമ ജഡം
തന്നിൽ തന്നെ വ്യസനം അടക്കിയതും—പ്രാണൻ
താനായി വിട്ട ദിവ്യനിലയെയും ഞാൻ—കണ്ടു

2 കണ്ടേനെന്നോടു തിരു സ്നേഹബലം—തിരു
കരുണ നീതിയും ഒന്നായ് ചേർന്നവിധം
പണ്ടെ യാഗത്തെ പാപത്തിൻനിമിത്തം—ചെയ്വാൻ
പറുദീസായിൽ നിയോഗിച്ചതിൻ നിവൃത്തി—കണ്ടു

3 എൻപേർക്കു കൊണ്ട അടിമുറിവുകളും—കായം
എങ്ങും നറുങ്ങി രക്തം ഓടിയതും
എൻപേർക്കു വിട്ട ദീർഘശ്വാസങ്ങളും—എല്ലാം
ഇപ്പാപി എന്നും ധ്യാനിച്ചിഹ വസിപ്പേൻ—താണു

4 അയ്യൊ പാപത്തിൻ ശിക്ഷ ഭയങ്കരമേ—ഇനി
അടിയൻ എൻ ശരംശൊ നിനക്കായിരിപ്പേൻ
മെയ്യായെൻ ദേഹം ദേഹി ആത്മാവും—മേലാൽ
വിനയത്തോടെ നിനക്കായ് ചെലവിടുവേൻ—പാപി

[മോശവത്സലം]

---

## 61 മുഖാരി അടതാളം

1 സർവ്വേശ്വരാ ജീവ-നാഥാ മഹേശ്വരാ-യേശുവേ—എന്റെ
പാപഹരം ചെയ്വാ-നാന്നീ മഹാ ഖേദം-പൂണ്ടോ ?
ഉർവ്വിയിൽ നിന്നെ പോ-ലിത്ര കഷ്ടപ്പെട്ട-മാനുഷൻ-എങ്ങും
കേൾവിയിൽ കൂടെയും-ഇല്ലല്ലോ എൻ പ്രാണ-നാഥാ !

2 വഞ്ചകന്മാരായ-യൂദരാചാര്യന്മാർ-യേശുവേ—നിന്നെ
വഞ്ചകൻ ദ്രോഹി എ-ന്നി[1]ഞ്ചാതെ ചൊന്നതെ-ന്തേശുവേ !
പുഞ്ചിരിയും പുണ്യ-ശോഭയുമുള്ള ദേ-വേശ്വരാ—ശത്രു
[2]സഞ്ചയമെല്ലാം നിൻ-[3]അഞ്ചിതം കാണാഞ്ഞോ-യേശുവേ !

3 മാർവ്വും മുതുകും ക-വിളും കൈ പാദവും-യേശുവേ—മുറി
ഞ്ഞാറുപോലെ രക്തം-ഓടിയതെൻ അതി-പാപമേ !
മാറി മാറി വാറാൽ-ചീറി ഭവാനെ മാ പാപികൾ—വാശി
ക്കുറി അടിച്ചതും-തുപ്പി ഇടിച്ചതുമെൻ-പാപമേ !

---

1. അഞ്ചാതെ=ഭയപ്പെടാതെ. 2. സഞ്ചയം=കൂട്ടം. 3. അഞ്ചിതം=മഹത്വം, ഭംഗി.

